

കാലം ചെയ്തു നിരണം മുതലായ ഇടവകകളുടെ നി. വ. ദി. ശ്രീ.
മാർ ഗ്രിഗോറിയോസ് മെത്രാപ്പോലിത്താ
തിരുമനസ്സുകൊണ്ട്

[illegible]വർകളും ക്രൂത്താട്ടുകളും വരുന്നുണ്ടെന്നു കേൾക്കുന്നു. എന്നു സുറിയാനിക്കാരൻ.

# മലങ്കര ഇടവക പത്രിക

പുസ്തകം ൧൧] ൧൯൦൨ തെശ്രീൻക്ദീം [ലക്കം ൧൦

മംഗളം.

ലോകപാപമതിനാലെ ഭൂമിജലധാരകൊണ്ടു കഴുകീടുമെ-
ന്നാകെയുള്ള ജനജാതിജന്തു ബഹുജീവജാലമതൊടുങ്ങുമെ,
പാകമൊത്തൊരുവിധത്തിലായതിനു കപ്പൽതീൎക്കണമതെന്നഹൊ-
ഏകനീതി സ്ഥിരവാസി നോഹിനോടുരച്ചനാഥനു സ്തുതി സ്തുതി.

ഒ. ജി. അബ്രാഹം.

## കാലം ചെയ്ത നിരണം മുതലായ ഇടവകകളുടെ നി-വ-ദി-ശ്രീ-<br>മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ<br>തിരുമനസ്സുകൊണ്ടു.



"കൊച്ചുമെത്രാച്ചൻ" എന്നുള്ള സാധാരണ പേരിൻപ്രകാരം വിളിക്കപ്പെട്ടിരുന്ന ഈ വന്ദ്യ പിതാവ് എല്ലാവരെക്കാൾ "വലിയ മെത്രാച്ചൻ" എന്ന പദവിക്കു അൎഹനായതുപോലെ ഈ മാസം ൨൦-നു ഞായറാഴ്ച അസ്തമിച്ചു അൎദ്ധരാത്രി കഴിഞ്ഞു ഇഹലോകവാസം വെടിഞ്ഞു കൎത്താവിൽ നിദ്ര പ്രാപിച്ചിരിക്കുന്നു എന്നുള്ള ഏററവും വ്യസനകരമായ വാൎത്തയെ | എഴുതുവാൻ ഞങ്ങൾക്കു മനൊശ്ശക്തിയും കൈക്കോട്ടവും ഇല്ലന്നു ആദ്യമെ പ്രസ്താവിച്ചുകൊള്ളുന്നു. മരണഹേതുവായ രോഗത്തെക്കുറിച്ചു പത്രമുഖെനയും അല്ലാതെയും വായനക്കാർ അപ്പഴപ്പോൾ അറിഞ്ഞുകൊണ്ടിരുന്നതിനാൽ വിസ്താരമായി ഒന്നും പറയേണ്ട ആവശ്യകത നേരിടുന്നില്ല. മുമ്പെതന്നെ ഇദ്ദേഹം അൎശ്ശസ്സ് രോഗിയാണ. സഭയാൽ വ്യവസ്ഥപ്പെടുത്തിയിട്ടുള്ള എല്ലാ ഉപവാസങ്ങളും ഓരൊ സംഗതി പ്രമാണിച്ചു വിശേഷാൽ ഉപവാസങ്ങളും നിൎവിഘ്നം അനുഷ്ഠിച്ചുകൊണ്ടിരുന്ന ആളായിരുന്നതിനാൽ കായബലം പണ്ടെതന്നെ ഇല്ലായിരുന്നു. ആ സ്ഥിതിക്കു അൎശ്ശസ്സിന്റെ ഉപദ്രവം നാൾക്കുനാൾ വൎദ്ധിച്ചുകൊണ്ടിരുന്നു. പോയ കന്നിമാസാദ്യം ഉണ്ടായ സാമാന്യമല്ലാത്ത ഈ വക ഉപദ്രവത്തിന്റെ ശമനത്തിനു വേണ്ടി പ്രത്യേക ഔഷധം സേവിച്ചു വയറിളക്കിയതിന്റെ ശേഷം കഠിനമായ ചില സംഭ്രമങ്ങളും വേദനകളും ആരംഭിച്ചതു നിൎത്താൻവേണ്ടി ചില തല്ക്കാല ഔഷധങ്ങൾ സേവിച്ചതിനാൽ യാതൊരു പ്രയോജനവും കാണാഴികയാൽ അപ്പോത്തിക്കരിയെ വരുത്തി മുറക്കു

തന്നെ ചികിത്സ നടത്തിയിട്ടും രോഗം നാൾക്കുനാൾ വർദ്ധിച്ചുകൊണ്ടിരുന്നു. ഇടയ്ക്കു ചില സുഖ ലക്ഷണങ്ങൾ കാണുകയും രോഗശമനത്തിനായി സർവ്വഥാ ആഗ്രഹിച്ചും പ്രാർത്ഥിച്ചുംകൊണ്ടിരുന്ന ആളുകൾ ഇവയെ ശുഭലക്ഷണങ്ങളായി എടുക്കയും ചെയ്തതിനാൽ സുഖം എന്നുള്ള ശബ്ദം അധികമായി പ്രസ്താവിച്ചുവന്നിരുന്നു. ഇംഗ്ലീഷ് വൈദ്യത്തിലും നാട്ടുവൈദ്യത്തിലും പ്രസിദ്ധന്മാരായ വൈദ്യന്മാരുടെ സകല പരിശ്രമങ്ങളും നിഷ്ഫലമായി എന്നു മാത്രം പറഞ്ഞാൽ മതിയാകും. വാസ്തവത്തിൽ രോഗലക്ഷണങ്ങൾ എല്ലാം ഒന്നിനൊന്നിനു കുറകയായിരുന്നു എന്നായിരുന്നു വൈദ്യന്മാൎക്കും ഉണ്ടായിരുന്ന അഭിപ്രായം. പരിഹരിപ്പാൻ പാടില്ലാതെ തീൎന്നതു ക്ഷീണമായിരുന്നു. ഇതിനെ നീക്കുവാൻ ഏകമാൎഗ്ഗമായ ഭക്ഷണത്തിൽ രുചിയും അല്പമായി ചെല്ലുന്ന ഭോജനസാധനങ്ങളെ ദഹിപ്പിക്കുവാൻ ശക്തിയും ഇല്ലാതെ പോയി.

ലഘുവായ ഒരു രോഗം പിടിപെട്ടാൽ പോലും ഉടൻ തന്നെ ലോകസംബന്ധമായ സകല വിചാരങ്ങളും ഒഴിച്ചു മരണത്തിനായി ഒരുങ്ങുന്നതു ഇദ്ദേഹത്തിന്റെ ഒരു സഹജമായ സമ്പ്രദായമായിരുന്നു. ഈ പ്രാവശ്യമൊ രോഗം കഠിനവും മരണത്തിലേക്കുള്ളതുമാണെന്നു ആദ്യമെ തന്നെ താൻ നിശ്ചയിക്കയും തന്നെ പ്രതി ആരും ബുദ്ധിമുട്ടുകയും മുഷികയും ചെയ്യുണ്ടാ എന്നു വിരോധിക്കയും ചെയ്തുകൊണ്ടിരുന്നു എങ്കിലും അദ്ദേഹത്തിന്റെ രോഗം സുഖപ്പെട്ടുകാണ്മാൻ ആഗ്രഹിച്ചിരുന്ന ജനങ്ങൾ അതിൽ വഴിപ്പെട്ടുകയില്ലന്നു പറയണ്ടാല്ലൊ. രോഗാരംഭത്തിൽ തന്നെ അന്ത്യശുദ്ധാശ കഴിക്കപ്പെട്ടുകയും മരണദിവസം കാലത്തു അദ്ദേഹത്തിന്റെ അപേക്ഷപ്രകാരം കന്തിലാ എന്ന പ്രധാന അന്ത്യശുശ്രൂഷ നടത്തപ്പെട്ടുകയും ശുദ്ധമാന കുൎബ്ബാന കൈക്കൊൾകയും ചെയ്തു. മരണത്തിനു അല്പം മുമ്പുവരെ നല്ല ബോധം ഉണ്ടായിരുന്നു. തന്റെ മരണത്തെക്കുറിച്ചു മുന്നറിവൊ വെളിപാടൊ ഉണ്ടായിരുന്നു എന്നു തോന്നുമാറു ൧൮-ാം തീയതി അടുത്തുനിന്നവരോടു ഇന്നു എത്രാം തീയതിയാണെന്നു ചോദിക്കയും ൧൮-ാം തീയതി എന്നു മറുപടി കേട്ട ശേഷം "കൎത്താവെ ഇനി രണ്ടു ദിവസം കൂടെ ഈ കഷ്ടത ഞാൻ സഹിക്കണമെല്ലൊ എന്നു പറഞ്ഞുംകൊണ്ടു തനിക്കു വേണ്ടിയും സഭയ്ക്കു വേണ്ടിയും തനിക്കു ശുശ്രൂഷിക്കയും മറ്റും ചെയ്തവൎക്കുവേണ്ടിയും ഏരിവോടുകൂടി ഒരു പ്രാൎത്ഥന കഴിക്കയുണ്ടായി. അതിനാൽ തന്റെ മരണം ൨൦-ാം ന- സംഭവിക്കണമെന്നു എന്തൊ ഒരു മുൻ അറിവുണ്ടായിരുന്നതു പോലെ തോന്നുന്നു. നമ്മുടെ ദൃഷ്ടിയിൽനിന്നു മറഞ്ഞിരിക്കുന്ന ഈ പിതാവിന്റെ ജീവചരിത്രം പ്രസ്താവിക്കുവാൻ പത്രസ്ഥലം മതിയാകുന്നില്ലങ്കിലും ചുരുക്കത്തിൽ പറയെണ്ടതു ആവശ്യമാണ.

ഇദ്ദേഹം മുളന്തുരുത്തി കണ്ടനാട്ടു ഈ രണ്ടു പള്ളികളിലും ഇടവക അവകാശമുള്ള ചാത്തുരുത്തിൽ കുടുംബത്തിൽ ജനിച്ചു. ഈ കുടുംബം മുമ്പെതന്നെ പട്ടക്കാർ ഉണ്ടായിട്ടുള്ളതും വല്ലരെ സ്വത്തുള്ളതുമാണ. ഇദ്ദേഹം ബാല്യത്തിൽ തന്നെ ദൈവഭക്തനായിരുന്നു. കഴിഞ്ഞുപോയ മാർ ക്കുറീലോസു ബാവായിൽ നിന്നു ശംശാന്തുസാ കശീശ്ശാ ഈ സ്ഥാനങ്ങൾ പ്രാപിച്ചു കുറച്ചു കാലം മുളന്തുരുത്തി കണ്ടനാട്ടു ഈ രണ്ടു പള്ളികളിലും ജോലി നോക്കിയ ശേഷം പള്ളിഭരണമൊ ദ്രവ്യലാഭമൊ ലോകബഹുമാനമൊ വേണ്ടെന്നു നിശ്ചയിച്ചു ലോകം ഉപേക്ഷിച്ചു ദൈവത്തിനായി മാത്രം ജീവിക്കണമെന്നു സ്വയമേവ നിശ്ചയിച്ചു മാർ ദീവന്നാസ്യോസു മെത്രാപ്പോലിത്താ തിരുമേനിയെ ഈ ആഗ്രഹം ഗ്രഹിപ്പിക്കയും അദ്ദേഹത്തിൽനിന്നു റെമ്പാൻ സ്ഥാനം വാങ്ങി വെട്ടിക്കൽ ദയറായിൽ പ്രവേശിച്ചു പ്രാൎത്ഥനയിലും ധ്യാനത്തിലും വേദവായനയിലും സമയം പോക്കി ഏകാകിയായി താമസിക്കയും ചെയ്തിരിക്കുമ്പോൾ ആയിരുന്നു കാലം ചെയ്ത പാത്രിയർക്കീസു ബാവായുടെ എഴുന്നെള്ളത്തുണ്ടായതു. ഇദ്ദേഹം സുറിയാനി ഭാഷയിലും വേദജ്ഞാനത്തിലും ഒരു നല്ല പണ്ഡിതൻ ആയിരുന്നതിനാൽ ബാവാ ഇദ്ദേഹത്തെ തന്റെ സിക്രട്ടെറിയാക്കി കൂടെ താമസിപ്പിച്ചിരുന്നു. ഇങ്ങനെ ഇരിക്കുമ്പോൾ പുതിയ മെത്രാന്മാരെ വാഴിക്കണമെന്നു നിശ്ചയിച്ചതിനോടു കൂടി ബാവാ ഇദ്ദേഹത്തെയും തിരഞ്ഞെടുത്തു. മാർ അന്തോനിയോസിനെപ്പോലെ ഒരു ദയറായക്കാരനായി ജീവകാലം മുഴുവൻ കഴിച്ചുകൂട്ടണമെന്നു ആഗ്രഹിച്ചിരുന്ന ഇദ്ദേഹത്തിനു ഈ തിരഞ്ഞെടുപ്പു ഒട്ടും തൃപ്തികരമായിരുന്നില്ലെങ്കിലും ശൂരനായിരുന്ന ബാവായുടെ ശാസനയെ ഭയന്നു സമ്മതിച്ചു ൲൫൰൨-ാമാണ്ടു വൃശ്ചികമാസം ൨൰-ാം ൹ പറവൂർ പള്ളിയിൽവച്ചു മാർ ഗ്രീഗോറിയോസ് എന്ന പേരോടുകൂടി മെത്രാപ്പോലിത്താ സ്ഥാനം കൈക്കൊൾകയും നിരണം മുതലായ പള്ളികൾ ഉൾപ്പെട്ട ഇടവകയ്ക്കു സ്ഥാനത്തിനൊത്ത അധികാരവും പ്രാപിക്കയും ചെയ്തു. പിന്നീടു തുമ്പമൺ ഇടവകയുടെ മാർ യൂലിയോസു മെത്രാപ്പോലിത്താ അവർകൾ കാലം ചെയ്തപ്പോൾ പാത്രിയർക്കീസുബാവായുടെ കല്പനപ്രകാരം ആ ഇടവകയിൽ ഉൾപ്പെട്ട പള്ളികളും ഇദ്ദേഹത്തിന്റെ ഭരണത്തിൽ ഏല്പിച്ചുകൊടുത്തതിനു പുറമെ, മാർ ദീവന്നാസ്യോസുമെത്രാപ്പോലിത്താതിരുമനസ്സിലെ പ്രത്യേകഭരണത്തിൽ ഇരുന്നിരുന്ന കൊല്ലം ഇടവകയും അദ്ദേഹത്തിന്റെ അപേക്ഷപ്രകാരം മാർ ഗ്രീഗോറിയോസു മെത്രാപ്പോലിത്താ അവർകൾ നോക്കികൊള്ളുന്നതിനു അനുവദിച്ചിരുന്നതിനാൽ കോട്ടയത്തിനു തെക്കുള്ള മൂന്നു മെത്രാസന ഇടവകകളും ഈ വന്ദ്യ പുരോഹിതന്റെ ഭരണത്തിൽ ആയിരുന്നു. ദൈവഭക്തി, കൃത്യനിഷ്ഠ, പ്രസംഗചാതുൎയ്യം, പരമാൎത്ഥത, മതാചാരങ്ങളിൽ പ്രതിപത്തി, ഇത്യാദി ഗു

ങ്ങൾ തന്നിൽ നിഷ്കളങ്കം ശോഭിച്ചിരുന്നതിനാൽ ലൌകിക സാമർത്ഥ്യങ്ങൾ ഒന്നും കൂടാതെ അനേക പള്ളികളെയും ജനങ്ങളെയും സമാധാനത്തിൽ ഭരിച്ചുകൊണ്ടുപൊകുവാൻ ഇദ്ദേഹത്തിനു ഒരു പ്രയാസവും ഉണ്ടായിരുന്നില്ല. താൻ ദൈവത്തിന്റെ ഒരു സാക്ഷാൽ ദൂതൻ ആണെന്നുള്ള ബോദ്ധ്യം മനുഷ്യരിൽ ഒന്നുപോലെ വ്യാപിച്ചിരുന്നതിനാൽ തന്റെ ആജ്ഞയെ അനുസരിപ്പിക്കുന്നതിനും സഭയെ ഭരിക്കുന്നതിനും സക്ലർ ഉത്തരവും വിളംബരവും ആവശ്യമില്ലെന്നുള്ളതിനു ഇദ്ദേഹം ഒരു നല്ല ദൃഷ്ടാന്തമായിരുന്നു.

ഇടക്കാലത്തു മലങ്കര ഒട്ടുക്കുള്ള റിശീസാ പിരിവിന്റെ ചുമതല പാത്രിയർക്കീസുബാവായുടെ കല്പനയാൽ ഇദ്ദേഹത്തെ ഏല്പിച്ചുകൊണ്ടു തന്റെ നേരെ അധികാരത്തിൽ ഇരുന്ന ഇടവകകൾക്കു പുറമെയുള്ള എല്ലാ പള്ളികളോടും ഏറക്കുറെ ഒരു സംബന്ധത്തിനു അവകാശം ഉണ്ടായി. അതിനാൽ എല്ലാ പള്ളിക്കാരുടെയും സ്നേഹത്തിനും ബഹുമാനത്തിനും അദ്ദേഹം പാത്രമായിതീർന്നു എന്നാൽ തന്റെ വേലയുടെ ഒരു ശാശ്വത സ്മാരകമായിതീർന്നിരിക്കുന്നതു പരുമല സിമ്മനാരിയുടെയും പള്ളിയുടെയും പണിയാകുന്നു. മാർ ദിവന്നാസ്യോസു മെത്രാപ്പോലീത്തായാൽ ആരംഭിക്കപ്പെട്ടിരുന്നതും അവിടത്തെ അനവധി ജോലികളുടെ ഇടയിൽ സാധിക്കുന്നതിനു കഴിയാതിരുന്നതുമായ പരുമല സിമ്മനാരിയുടെയും അതോടുചേർന്ന പള്ളിയുടെയും പണി മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ കയ്യേൽക്കയും അദ്ദേഹം വളരെക്കാലത്തെ പരിശ്രമം കൊണ്ടു പള്ളികളിൽനിന്നു പണം പിരിച്ചു ൲൫൦൦൦-ൽ പരം രൂപാ ചിലവുചെയ്തു ഒരു പള്ളിയും രണ്ടുനിലയിൽ വിശാലമായ ഒരു സിമ്മനാരികെട്ടിടവും പണിതിക്കയും ചെയ്തിരിക്കുന്നു. ഇതു നിലനില്ക്കുന്ന കാലത്തോളം മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമേനിയുടെ നാമം സുറിയാനി സഭയിൽ നിന്നു മറന്നുപോകുവാൻ പാടുള്ളതല്ല. ഇദ്ദേഹം ൲൭൰൫-ാമാണ്ടു ഊർശ്ലേമിലേക്കു യാത്രചെയ്തതും അവിടെയുള്ള നമ്മുടെ കർത്താവിന്റെ വിശുദ്ധ കബറിൻ ദേവാലയത്തിലും മറ്റും മലയാളസഭയ്ക്കുവേണ്ടി പ്രാർത്ഥന കുർബ്ബാന മുതലായ ശുശ്രൂഷകൾ കഴിച്ചതും നമ്മുടെ വായനക്കാർ മറന്നുപോയിട്ടില്ലാത്ത സംഗതിയാണല്ലൊ.

സഭ സംബന്ധമായി ഈ തിരുമനസ്സിലേക്കുണ്ടായിരുന്ന പ്രധാന ആഗ്രഹങ്ങളിൽ ചിലതു ഇനിയും സാധിക്കാതെയുണ്ടു. അവയിൽ ഒന്നു പരുമല സിമ്മനാരിയിൽ സുറിയാനി പഠിത്വത്തിനു ഒരു മുതൽ ഉണ്ടാക്കി പഠിത്വം നടത്തണമെന്നുള്ളതും രണ്ടാമതായി തിരുവല്ലായിൽ ഒരു ഇംഗ്ലീഷ ഹൈസ്ക്കൂൾ സ്ഥാപിക്കണമെന്നുള്ളതും മൂന്നാമതായി കൊട്ടാരക്കര സമീപം ഒരു കെട്ടിടം ഉണ്ടാക്കി സുറിയാനിയും ഇംഗ്ലീഷും പഠിപ്പിക്കണമെന്നും ആയിരുന്നു. ഇതിൽ ഒന്നാമത്തേതിന്റെ ഒരു ആരംഭമായി കറ്റാ

ണം സമീപം കുറെ നിലം സമ്പാദിച്ചു നേർനിലമാക്കി താമസിയാതെ അനുഭവം കിട്ടത്തക്കസ്ഥിതിയിൽ വരുത്തിയിരിക്കുന്നു. തിരുവല്ലായിൽ സ്കൂൾ കെട്ടിടം പണി ആരംഭിച്ചു കല്ലുകെട്ടു ഏതാനും തീൎന്നുകിടക്കുന്നു. മൂന്നാമത്തെ സംഗതിയ്ക്കു കുറെക്കൂടെ കാലദീൎഘത വേണ്ടിവരുമെന്നു കരുതിയിരിക്കുമ്പോൾ കൊട്ടാരക്കരെ രണ്ടു നിലയിൽ ഒരു കെട്ടിടം മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമേനിക്കു ദാനമായി കൊടുക്കാമെന്നു ഒരു വെള്ളക്കാരൻ സമ്മതിച്ചിരിക്കുന്നു. എങ്കിലും ഈ ഉദ്ദേശങ്ങൾ ഒക്കയും സാധിക്കുന്നതിനു അദ്ദേഹത്തിന്റെ മരണം ഒരു തടസ്സമായിട്ടാണ തീൎന്നിരിക്കുന്നതു. മാർ ഗ്രീഗോറിയോസു മെത്രാപ്പോലീത്താ തിരുമേനിയെക്കുറിച്ചു മലങ്കര ഒട്ടുക്കു സുറിയാനിക്കാൎക്കുള്ള സ്നേഹബഹുമാനാദികളെ ആലോചിക്കുമ്പോൾ അദ്ദേഹത്തിന്റെ ഈ പരമ ഉദ്ദെശങ്ങൾ നിറവേറ്റുന്നതിനു വലിയ പ്രയാസം ഉണ്ടാകുമെന്നു ഞങ്ങൾ വിചാരിക്കുന്നില്ല. അദ്ദെഹത്തിന്റെ സ്മാരകമായി ഈ ഉദ്ദെശങ്ങളെ സാധിക്കുവാൻ ഒരു ശ്രമം ചെയ്താൽ നിഷ്ഫലമാകയില്ലന്നാണ ഞങ്ങളുടെ വിശ്വാസം- ഈ തിരുമേനിയുടെ ശേഷക്രിയയ്ക്കായി കൂടുന്ന പള്ളിക്കാരുടെ ആലോചനയ്ക്കു ഈ സംഗതി വിഷയീഭവിക്കുമെന്നു വിശ്വസിച്ചു ഇത്രയും ഓൎപ്പിക്കുന്നതാകുന്നു.

ഇനി ശവസംസ്കാര ശുശ്രൂഷയെ കുറിച്ചു കൂടെ അല്പം പ്രസ്താവിച്ചു ഈ പ്രസംഗം അവസാനിപ്പിക്കാം- മരണവൎത്തമാനം ദൂരെയുള്ള പള്ളികൾക്കു കമ്പിമൂലവും സമീപമുള്ള പള്ളികൾക്കു എഴുത്തുമൂലവും അറിവുകിട്ടിയ ഉടൻ കണക്കില്ലാതെ പട്ടക്കാരും ജനങ്ങളും വന്നുകൂടുവാൻ തുടങ്ങി. രോഗാരംഭം മുതൽ തന്നെ മാർ ദീവന്നാസ്യോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു പരുമല എഴുന്നെള്ളി ചികിത്സിപ്പിക്കുന്നതിലും മറ്റും വളരെ തീഷ്ണതയോടു കൂടി ഉത്സാഹിച്ചുകൊണ്ടിരുന്നു. ഇടക്കാലത്തു കണ്ടനാട്ടു ഇടവകയുടെ മാർ ഈവാനിയോസു മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു എഴുന്നെള്ളി പരുമലെതന്നെ താമസമായി. മാർ അത്താനാസ്യോസ് മെത്രാപ്പോലീത്താ തിരുമനസ്സുകൊണ്ടു സഞ്ചാരം ചെയ്വാൻ പാടില്ലാത്ത സ്ഥിതിയിൽ സുഖക്കേടിൽ പറവൂർ പള്ളിയിൽ താമസിച്ചുവരികയാകയാൽ വരാൻ കഴിഞ്ഞില്ലെങ്കിലും രോഗിക്കുവേണ്ടി പ്രാൎത്ഥിച്ചുകൊണ്ടിരിക്കയായിരുന്നു. കാലം ചെയ്ത തിരുമേനിയെ കാപ്പ മുതലായ സ്ഥാനഭൂഷണങ്ങൾ ധരിപ്പിച്ചും വടി, സ്ലീബാ മുതലായ സ്ഥാനചിഹ്നങ്ങൾ പിടിപ്പിച്ചും സുറിയാനി സഭയിലെ ആചാരമനുസരിച്ചു പള്ളിയകത്തു കസേരയിൽ ഇരുത്തിയിരുന്നു. ശവസംസ്കാരശുശ്രൂഷ തിങ്കളാഴ്ചതന്നെ ആരംഭിച്ചു ഏതാനും ഭാഗം തീൎന്നു. ചൊവ്വാഴ്ച രാവിലെ കുൎബ്ബാന കഴിഞ്ഞയുടൻ മാർ ഈവാനിയോസുമെത്രാപ്പോലീത്താതിരുമേനിയുടെ അദ്ധ്യക്ഷതയിൻകീഴ ശെമ്മാശന്മാർ ഉൾപ്പെടെ ഇരുനൂറിൽ കുറയാതെ പട്ടക്കാരും നാ

ല്ലുറെമ്പാന്മാരും ചേൎന്ന വീണ്ടും ശുശ്രൂഷ ആരംഭിച്ചു. മാർ ദീവന്നാസ്യോസ് മെത്രാപ്പോലീത്താ അവർകൾ ശുശ്രൂഷയിൽ സംബന്ധിപ്പാനായി രാവിലെ പള്ളിയിൽ ഇറങ്ങിയെങ്കിലും മൃതശരീരം കാണുമ്പോൾ ഉണ്ടായിക്കൊണ്ടിരുന്ന വ്യസനാധിക്യം സഹിപ്പാൻ അശക്തനായി തീരുകയാൽ വ്യസനിച്ചുംകൊണ്ടു മുറിയിലേക്കു പോകേണ്ടിവന്നു. ഏകദേശം ഏഴായിരത്തിൽ കുറയാതെ ജനങ്ങൾ സ്ത്രീപുരുഷന്മാർ ഉൾപ്പെടെ കൂടിയിട്ടുണ്ടായിരുന്നു എന്നാണ കാഴ്ചക്കാർ മതിച്ചിരിക്കുന്നത്. എവിടെ നോക്കിയാലും വാവിട്ടു നിലവിളിക്കയും ഏങ്ങൽ അടിക്കയും ചെയ്യുന്നവരെയല്ലാതെ കാണ്മാൻ ഇല്ലായിരുന്നു. ഏകദേശം രണ്ടു മണിയോടുകൂടെ ശുശ്രൂഷ അവസാനിച്ചശേഷം പൊൻ വെള്ളിക്കുരിശുകൾ കൊട കൊടി ഇത്യാദികളോടുകൂടി പ്രദക്ഷിണം കഴിഞ്ഞു കൈമുത്താരംഭിച്ചപ്പോൾ ഈ പൊന്നുംപിതാവിന്റെ കയ്യൊന്നു ചുംബിച്ചു അവിടത്തെ വാഴ്വു സമ്പാദിക്കണമെന്നുള്ള ആഗ്രഹത്തോടുകൂടി ഓരോരുത്തർ തിക്കും തിരക്കും ചെയ്തു വിങ്ങി വിയൎത്തു സഹിച്ച കഷ്ടതകൾ കണ്ടാൽ ഇവൎക്കു ഈ പിതാവിനെക്കുറിച്ചുള്ള മതിപ്പും സ്നേഹവും എന്തുമാത്രമെന്നു ആൎക്കും ഊഹിക്കാമായിരുന്നു. രണ്ടു മണി മുതൽ നാലര മണിവരെയുള്ള സമയം മുഴുവൻ കൈമുത്തിനുവേണ്ടി വ്യയം ചെയ്യേണ്ടിവന്നു. അനന്തരം കബറടക്കമായി. പരുമല പള്ളിയുടെ മദ്ബഹാ എട്ടുപട്ടമായി പണി ചെയ്യിച്ചിരിക്കുന്നതിനാൽ പുറമെ മദ്ബഹായ്ക്കും ഹൈക്കലായുടെ കിഴക്കെ ഭിത്തിക്കും മദ്ധ്യേയുള്ള സ്ഥലത്താണ കബർ പണിയപ്പെട്ടത്. ഈ സ്ഥലവും കാലം ചെയ്ത തിരുമേനി തന്നെ ഒരു ദൈവനിയോഗത്താൽ എന്നപോലെ തിരഞ്ഞെടുത്തതാകുന്നു. എന്തെന്നാൽ രോഗാരംഭത്തിന്നു നാലാറു ദിവസം മുമ്പു ഒരു സന്ധ്യയിൽ മഴയുടെ ഉപദ്രവം കൂടാതെ ഈ സ്ഥലത്തുനിന്നു ഇദ്ദേഹം കുളിപ്പാൻ ഇടയായി. അപ്പോൾ അവിടെ ഒരു കബറിന്നു സൌകൎയ്യമുണ്ടെന്നും താൻ മരിക്കുമ്പോൾ തന്നെ അവിടെ അടക്കണമെന്നും കൂടെ ഉണ്ടായിരുന്ന ശെമ്മാശനോടു കല്പിക്കയുണ്ടായി. ഈ ആഗ്രഹപ്രകാരമാണ കബർ ഈ സ്ഥലത്തു പണിയിപ്പിച്ചത്. അഞ്ചു മണിയോടുകൂടി ശരീരം ഈ കബറിൽ വയ്ക്കയും ജനങ്ങൾ വഴിപാടായി സമൎപ്പിച്ച കുന്തുരുക്കം ഏകദേശം കഴുത്തോളം മൂടുവാൻ തക്കവണ്ണം ഇട്ടു കബർ മൂടി കല്ലുകെട്ടുകയും ചെയ്തു. സംസ്കാരം കഴിഞ്ഞശേഷം അവിടെ കൂടിയിരുന്ന നാനാജാതിക്കാരായ അഗതികൾക്കു കോടിവസ്ത്രം ദാനവും ഉണ്ടായിരുന്നു.

ഒരു സംഗതി പറവാൻ മറന്നുപോയി. രോഗാരംഭംമുതൽ രോഗിയെ കാണ്മാൻ അനേകം ആളുകൾ ദൂരദേശങ്ങളിൽനിന്നു ദിവസേന വന്നുകൊണ്ടിരിക്കയും എല്ലാവരെയും അവസ്ഥാനുസരണം സല്ക്കരിച്ചു വിടുകയും ചെയ്തിരുന്നു. ചികിത്സ ചിലവുകൂടാതെ ഈ സല്ക്കാരത്തിന്നുതന്നെ ദിവസേന ശരാശരിക്കു പത്തു പറ അ

രിയിൽ കുറയാതെ വച്ചു രണ്ടു നേരവും സദ്യ കൊടുത്തുകൊണ്ടിരുന്നു. ഈ വക ചിലവുകൾക്കു ആവശ്യപ്പെട്ട അരിയും കോപ്പുകളും മെത്രാപ്പോലീത്തന്മാരുടെ കല്പനയൊ ചോദ്യമൊ കൂടാതെ പള്ളിക്കാർ ധാരാളം കൊണ്ടുവന്നിരുന്നതിനാൽ ആവശ്യം കഴിഞ്ഞു മിച്ചം വന്നു എന്നുകൂടെ പറയേണ്ടിയിരിക്കുന്നു.

ശവസംസ്കാര ശുശ്രൂഷ കഴിഞ്ഞു അടുത്ത ദിവസം ഹാജരുണ്ടായിരുന്ന പള്ളിക്കാർ സംഘം കൂടി കാലം ചെയ്ത തിരുമേനിയുടെ ശേഷക്രിയയായി മുപ്പതാം ദിവസം അടിയന്തിരം വൃശ്ചികമാസം സുറിയാനി കണക്കിൽ ൨൰-ാം നു- തിങ്കളാഴ്ച പരുമല സിമ്മനാരിയിൽ വച്ചു അഞ്ഞൂറു പറ അരിയിൽ കുറയാതെ വച്ചു നടത്തണമെന്നും അതിലേക്കു ആവശ്യപ്പെട്ട അരിയും പണവും പള്ളികൾക്കു കല്പന അയച്ചു വരുത്തണമെന്നും നിശ്ചയിച്ചതു കൂടാതെ ഈ തിരുമേനിയുടെ നിര്യാണത്താൽ വന്നുകൂടിയിരിക്കുന്ന ഒഴിവിലേക്കും മററുമായി ഒന്നൊ രണ്ടൊ മേൽപ്പട്ടക്കാർ കൂടെ ഉണ്ടാകെണ്ടിയിരിക്കുന്നതിനാൽ അതിലേക്കുള്ള തിരഞ്ഞെടുപ്പും ഈ അടിയന്തിര ദിവസത്തിൽ വേണമെന്നു തീരുമാനിച്ചിരിക്കുന്നു.

"ഇന്നു ഇസ്രായേലിൽ ഒരു പ്രഭുവും മഹാനും വീണിരിക്കുന്നു എന്നു നിങ്ങൾ അറിയുന്നില്ലയൊ" എന്നു ദാവീദു അബ്നേറിനെക്കുറിച്ചു പറഞ്ഞതുപോലെ സുറിയാനി സഭയിൽ ഒരു പ്രഭുവും മഹാനും വീണിരിക്കുന്നു എന്നു പറവാൻ സംശയമില്ല. തെക്കെ ഇടവകകളുടെ ഒരു വിളക്കു കെട്ടിരിക്കുന്നു. അതിനാൽ ദാവീദു വിലാപിച്ചതുപോലെ നാമും വിലാപിക്കാം. നമ്മുടെ വിലാപം ആശയില്ലാത്ത പുറജാതികളുടെ വിലാപമല്ല. ദൈവത്തോടുകൂടെ ഇരിക്കുന്നതു നല്ലതാകുന്നു എന്നു ശ്ലീ: പൌലൂസ എഴുതിയിരിക്കുന്നതുപോലെ നമ്മുടെ പിതാവു ദൈവത്തിങ്കലേക്കു പോയിരിക്കയാകുന്നു. അദ്ദേഹം ഈ ലോകത്തിൽ ഇരുന്നപ്പോൾ തന്റെ ആടുകളെ ഏതുപ്രകാരം സ്നേഹിക്കയും അവക്കുവേണ്ടി കുർബ്ബാനയിലും നമസ്കാരങ്ങളിലും എത്ര എരിവോടുകൂടെ പ്രാൎത്ഥിക്കയും ചെയ്തുവൊ ഇതിലും അധികം ശ്രേഷ്ഠകാന്തിയോടുകൂടെ ഇനിയും അദ്ദേഹം നമുക്കുവേണ്ടി പ്രാൎത്ഥിക്കുമെന്നു പറവാൻ സംശയമില്ല. മരിച്ചുപോയവരും ജീവികളായ നാമും ദൈവരാജ്യത്തിന്റെ ഒരു കുടുംബവും ഒരു ശരീരത്തിന്റെ അവയവങ്ങളും ആകുന്നു. കൎത്താവായ യെശുവല്ലാതെ പാപത്തിൽനിന്നു സ്വാതന്ത്ര്യപ്പെട്ടവൻ ഇല്ല. അതിനാൽ നമ്മുടെ പിതാവു എത്ര തന്നെ നീതിമാൻ ആയിരുന്നാലും പാപലോകത്തിന്റെ മലിനതയെ തീണ്ടാത്തവൻ അല്ല. അദ്ദേഹത്തിനും നിത്യ ഉയൎപ്പിങ്കലേക്കു മേല്ക്കുമേൽ ശുദ്ധീകരണം വേണം. അതിനാൽ അദ്ദേഹത്തിനുവേണ്ടി നാമും പ്രാൎത്ഥിക്കണം. അപ്പോൾ നമ്മുടെ പ്രാൎത്ഥന ഈ പിതാവിന്റെ ശുദ്ധീകരണത്തിനും അദ്ദേഹത്തിന്റെ പ്രാൎത്ഥന നമ്മുടെ രക്ഷയ്ക്കും അന്യോന്യം സഹായി

ക്കും. സൂൎയ്യന്റെ മഹത്വം ഒന്നു, ചന്ദ്രന്റെ മഹത്വം വേറൊന്നു, നക്ഷത്രങ്ങളുടെ മഹത്വം വേറൊന്നു, മഹത്വത്തിൽ ഒരു നക്ഷത്രം മറ്റൊന്നിൽ നിന്നു് വ്യത്യാസപ്പെട്ടിരിക്കുന്നു. മനുഷ്യന്റെ ഉയിൎപ്പു ഇപ്രകാരമാകുന്നു" എന്നു ശ്ലീ: ശ്ലീഹാ കല്പിക്കുന്നതുപോലെ നമ്മുടെ പിതാവു ഒരു സൂൎയ്യന്റെ സാദൃശ്യത്തിൽ പ്രകാശിക്കുമെന്നിരുന്നാലും, കുഴൽകണ്ണാടികൊണ്ടു നോക്കുമ്പൊൾ സൂൎയ്യനിലും ചില കറുത്തപുള്ളികൾ കാണാവുന്നതുപോലെ നമ്മുടെ ഈ സൂൎയ്യനിലും ചില് പുള്ളികൾ ഇല്ലാതിരിക്കയില്ല. നാം എത്രത്തോളം അദ്ദേഹത്തിനുവേണ്ടി പ്രാൎത്ഥിക്കുന്നുവൊ അത്രത്തോളം ആ കറുത്തപുള്ളികൾ മാഞ്ഞു പ്രകാശം വൎദ്ധിക്കയും അദ്ദേഹം എത്രത്തോളം പ്രകാശിക്കുന്നുവൊ അത്രത്തോളം അദ്ദേഹത്തിന്റെ പ്രാൎത്ഥന നമ്മുടെ രക്ഷയെ വൎദ്ധിപ്പിക്കയും ചെയ്യും. അതിനാൽ ഈ പിതാവിനു വേണ്ടി വായനക്കാർ ഇടവിടാതെ പ്രാൎത്ഥിക്കട്ടെ.

---

## മിശിഹാനുകരണം.

---

### പതിന്നാലാം അദ്ധ്യായം.

### അവിവേകമായി വിധിക്കരുതു.

നിന്റെ ദൃഷ്ടിയെ നിങ്കലേക്കുതന്നെ തിരിക്കുക. മറ്റുള്ളവരുടെ പ്രവൃത്തികളെ വിധിക്കാതിരിപ്പാൻ കരുതിക്കൊള്ളുകയും ചെയ്ക.

അന്ന്യന്മാരെ വിധിക്കുന്ന മനുഷ്യൻ വൃഥാ പരിശ്രമം ചെയ്കയും പലപ്പോഴും തെറ്റിപ്പോകയും എളുപ്പം പാപത്തിൽ വീഴുകയും ചെയ്യുന്നു. എന്നാൽ തന്നെത്തന്നെ വിധിക്കയും പരിശോധിക്കയും ചെയ്യുന്നതായാൽ ആ പരിശ്രമം എല്ലായ്പോഴും ഫലപ്രദമായിത്തന്നെ ഇരിക്കും.

നമ്മുടെ ഹിതത്തിനു അനുകൂലമായ വിധത്തിലത്രെ നാം മിക്കപ്പോഴും ഓരൊ കാൎയ്യങ്ങളെക്കുറിച്ചു വിധിക്കുന്നതു. എന്തുകൊണ്ടെന്നാൽ നമ്മുടെ സ്വന്ത പക്ഷം മൂലം സത്യമായി വിധിപ്പാൻ നമുക്കു കഴിയുന്നില്ല.

ദൈവം സദാ നമ്മുടെ ആഗ്രഹത്തിന്നു ഏകവിഷയമായിരുന്നെങ്കിൽ നമ്മുടെ അഭിപ്രായത്തിന്നു എതിരുണ്ടാകുമ്പോൾ നാം ഇത്ര വേഗം സമചിത്തത വെടികയില്ലായിരുന്നു.

൩. എന്നാൽ നമ്മെ അതിന്റെ പിന്നാലെ വലിച്ചു വലിച്ചുകൊണ്ടുപോകുന്ന എന്തൊ ഒന്നു മിക്കപ്പോഴും നമ്മുടെ ഉള്ളിൽ ഒളിച്ചു കിടക്കയൊ വെളിക്കുനിന്നു ഉണ്ടാകയൊ ചെയ്യുന്നുണ്ടു.

പലരും ഓരോന്നു പ്രവൎത്തിക്കുമ്പോൾ രഹസ്യമായി സ്വലാഭം നോക്കുന്നു. അവർ അതു അറിയുന്നില്ലതാനും.

കാൎയ്യങ്ങൾ അവരുടെ മനസ്സും താല്പൎയ്യവും പോലെ നടന്നുകൊ

ങ്ങിരിക്കുമ്പോൾ അവർ നല്ലസമാധാനത്തിൽ ഇരിക്കുന്നതായി തോന്നും. എന്നാൽ അവരുടെ ആഗ്രഹത്തിനു വിപരീതമായി വല്ലതും സംഭവിക്കുന്നതായാൽ തൽക്ഷണം അവർ ഇളകുകയും വ്യസനിക്കയും ചെയ്യുന്നു.

ഉദ്ദേശങ്ങളും അഭിപ്രായങ്ങളും വിപരീതമായിവരുന്നതുകൊണ്ട സ്നേഹിതന്മാരുടെയും സമീപസ്ഥന്മാരുടെയും ഇടയിലും സന്ന്യാസിമാരുടെയും ഭക്തന്മാരുടെയും ഇടയിലും ഭിന്നത ഉണ്ടാകുന്നു.

൩. പൂൎവാചാരം ലംഘിക്കാൻ പ്രയാസമുണ്ട ഒരുത്തനെയും തന്റെ സ്വന്ത ബുദ്ധി എത്തുന്നതിനു അപ്പുറം കടത്തികൊണ്ടുപോകാൻ അവൻ സമ്മതിക്കയില്ല.

യേശുമ്ശിഹായുടെ ശക്തിയിന്മേൽ ആശ്രയിക്കുന്നതിൽ അധികമായി സ്വന്തം ബുദ്ധിയിലൊ പരിശ്രമത്തിലൊ ആശ്രയിക്കുന്നതായാൽ നിജ്ഞാനംകൊണ്ട പ്രകാശിക്കുന്നവനായി തീരുന്നതു അപൂൎവ്വമായിട്ടു സാവധാനത്തിലും മാത്രമെ ആകയുള്ളു. എന്തുകൊണ്ടെന്നാൽ നാം പൂൎണ്ണമായി ദൈവത്തിനു കീഴടങ്ങണമെന്നും സ്നേഹാഗ്നിമൂലം നമ്മുടെ ബുദ്ധിയെ നാം കീഴാക്കണം എന്നുമത്രെ ദൈവത്തിന്റെ തിരുവിഷ്ടം.

---

## പതിനഞ്ചാം അദ്ധ്യായം.

### സ്നേഹം മൂലം ചെയ്യുന്ന പ്രവൃത്തികൾ.

ലൌകികമായ യാതൊരു കാൎയ്യത്തിന്നാകട്ടെ ആരോടെങ്കിലുമുള്ള സ്നേഹം മൂലമായിട്ടാകട്ടെ ഒരു തിന്മയും ചെയ്യരുതു. എങ്കിലും ആവശ്യത്തിൽ ഇരിക്കുന്ന ഒരുവന്റെ ഗുണത്തിനു വേണ്ടി ചിലപ്പോൾ ഒരു സൽപ്രവൃത്തി ചെയ്യാതെ വിട്ടുകളകയൊ അല്ലെങ്കിൽ പകരം അതിനെക്കാൾ നല്ലതു വല്ലതും ചെയ്കയൊ വേണ്ടതാകുന്നു. എന്തുകൊണ്ടെന്നാൽ ഇങ്ങനെ ചെയ്യുന്നതുകൊണ്ട ഒരു സൽപ്രവൃത്തി നഷ്ടമായിപോകുന്നതല്ല. നേരെമറിച്ചു ഉപരിയായ ഒരു പ്രവൃത്തിയായിത്തീരുന്നതെയുള്ളു.

സ്നേഹം കൂടാതെ ചെയ്യുന്ന ബാഹ്യപ്രവൃത്തികൊണ്ട യാതൊരു പ്രയോജനവും ഇല്ല- എന്നാൽ സ്നേഹം മൂലം എന്തെങ്കിലും ചെയ്യാൽ എത്രതന്നെ നിസ്സാരവും അഗണ്യവുമായിരുന്നാലും അതെല്ലാം ഫലപ്രദമായിത്തീരും.

എന്തുകൊണ്ടെന്നാൽ ദൈവം അധികമായിട്ടു നോക്കുന്നതു ഒരുവൻ എന്തുമാത്രം സൽപ്രവൃത്തികൾ ചെയ്യുന്നു എന്നല്ല. അവൻ എത്ര താല്പൎയ്യത്തോടും സ്നേഹത്തോടും കൂടെ ചെയ്യുന്നു എന്നത്രെ.

൨. അധികം സ്നേഹിക്കുന്നവൻ അധികം പ്രവൎത്തിക്കുന്നു.

പ്രവൎത്തിക്കുന്നതെല്ലാം നല്ലപോലെ പ്രവൎത്തിക്കുന്നവൻ അധികം ചെയ്യുന്നു.

സ്വന്തഹിതത്തെക്കാൾ അധികം പൊതുഗുണത്തെ നോക്കുന്നവൻ നല്ലവണ്ണം ചെയ്യുന്നു.

ജഡസ്നേഹം പലപ്പോഴും സാക്ഷാൽ സ്നേഹമാണെന്നു തോന്നിപ്പോകുന്നുണ്ടു. എന്തുകൊണ്ടെന്നാൽ നമുക്കു സ്വാഭാവികമായുള്ള ചാച്ചിലും നമ്മുടെ തന്നിഷ്ടവും പ്രതികാരേച്ഛയും സ്വന്ത ആദായത്തിലുള്ള താല്പൎയ്യവും ഒഴിഞ്ഞുപോകുന്നതല്ല.

പൂൎണ്ണമായ സാക്ഷാൽ സ്നേഹമുള്ളവൻ യാതൊരു കാൎയ്യത്തിലും സ്വന്ത ഹിതം നോക്കുന്നില്ല. എല്ലാററിലും ദൈവമഹത്വം മാത്രമെ ആഗ്രഹിക്കുന്നുള്ളു.

തനിക്കു പ്രത്യേകമായ യാതൊരു സന്തോഷത്തിലും അവന്നു താല്പൎയ്യമില്ലാത്തതുകൊണ്ടു അവൻ തന്നിൽ തന്നെ സന്തോഷിപ്പാൻ ആഗ്രഹിക്കാതെ സകല കാൎയ്യങ്ങൾക്കും മേലായി ദൈവത്തിൽ സന്തുഷ്ടനാകപ്പെടുവാൻ ഇച്ശിക്കയും ചെയ്യുന്നു.

അവൻ നല്ലതായിട്ടുള്ളതൊന്നും മനുഷ്യരുടെതെന്നെണ്ണാതെ ഉറവയിൽ നിന്നെന്നവണ്ണം സകലവും ആരിൽ നിന്നു പുറപ്പെടുകയും സകല പരിശുദ്ധന്മാരും തങ്ങളുടെ അവസാന ഭാഗ്യാവസ്ഥയിൽ എന്നവണ്ണം ആരിൽ ആശ്രയിച്ചു വിശ്രമിക്കയും ചെയ്യുന്നുവൊ ആ ദൈവത്തിന്നുള്ളതെന്നു എണ്ണുന്നു.

സാക്ഷാൽ സ്നേഹം ഒരു തരിമ്പെങ്കിലും ഒരുവന്നു ഉണ്ടായിരുന്നെങ്കിൽ ലോക കാൎയ്യങ്ങളൊക്കയും മായാപൂൎണ്ണങ്ങൾ ആണെന്നു അവൻ നിശ്ചയമായി ഗ്രഹിക്കുമായിരുന്നു.

---

## ചൎച്ച്മിഷ്യനരി സമൂഹവും കിഴക്കിന്നടുത്ത സഭകളും.

---

ഈ സംഗതിയെക്കുറിച്ചു മലയാളമിത്രം പ്രസിദ്ധപ്പെടുത്തിയ ഒരു പന്ന്യാസത്തിന്നു മറുപടിയായി ഞാൻ ഇടവകപ്പത്രികയ്ക്കു മുമ്പൊരു എഴുത്തു എഴുതിയിരുന്നതിൽ വാസ്തവ വിരുദ്ധങ്ങളും മററും ഉണ്ടെന്നു മിത്രപത്രാധിപർ ആക്ഷേപിച്ചു എഴുതിയിരിക്കുന്നതിന്നു മറുപടി പറയേണ്ടതു എന്റെ കടമയാണെന്നു കരുതി കുറഞ്ഞൊന്നു പറഞ്ഞുകൊള്ളുവാൻ അനുവാദം തരണമെന്നു താങ്കളോടു അപേക്ഷിക്കുന്നു.

ബെയിലി സായ്പും ബേക്കർ സായ്പും ൧൮൩൬-ൽ ഇവിടെ ഉണ്ടായിരുന്നു എന്നും ഫെൻ സായ്പു ആ സമയം ബിലാത്തിയിൽ ച. മി. സമൂഹത്തിന്റെ കമ്മട്ടിയിൽ ഉൾപ്പെട്ടിരുന്നു എന്നും മരണംകൊണ്ടൊ മററുവല്ല കാരണത്താലൊ വേല ആരംഭിച്ചവർ പിരിച്ചിൽ സമയത്തില്ലായിരുന്നു എന്നു ഞാൻ പറഞ്ഞതു വാസ്തവവിരുദ്ധമാണെന്നും മിത്രാധിപർ സ്ഥാപിക്കുന്നു. ചൎച്ച്മിഷ്യനരി സമൂഹം സുറിയാനിക്കാരുടെ ഇടയിൽ ചെയ്യു വേലയുടെ ഉദ്ദേശവും വേല നടത്തേണ്ടിയ രീതിയും മിഷ്യനരിമാർ ഇവിടെ വരുന്നതിന്നുമുമ്പു തന്നെ തീൎച്ചപ്പെടുത്തിയിരുന്നു. ഇതിനെപ്പററി സുറിയാനി മെത്രാനോടു സന്ധിപറഞ്ഞതും മെത്രാൻ തടസ്സങ്ങൾ പറഞ്ഞിട്ടും സമ്മതിപ്പിച്ചതും ബുക്കാനാൻ ആയിരുന്നു. മിഷ്യനരിമാർ വന്നതിൽ പിന്നെ നടത്തിയ വേലകളിൽ മുഖ്യങ്ങളായ വേദപുസ്തകതൎജ്ജമ ൧൮൧൧-ലും സിമ്മനാരിയിലെ പഠിത്വം ൧൮൧൫-ലും മിഷ്യനരിമാർ വരുന്നതിന്നുമുമ്പും അവരെ കൂടാതെയും തുടങ്ങി. ബുക്കാനാൻ സായ്പാകട്ടെ അദ്ദേഹം കണ്ടനാട്ടുവച്ചു കണ്ട മാർ ദീവന്നാസ്യോസാകട്ടെ മണ്ട്റൊ സായ്പാകട്ടെ ൧൮൩൬-ൽ ഉണ്ടായിരുന്നു എന്നു മിത്രാധിപർ വാദിക്കുമെന്നു തോന്നുന്നില്ല. ബുക്കാനന്റെ വാഗ്ദത്തത്തിന്നു അനുരൂപമായി മിഷ്യനരിമാൎക്കു വഴി കൊടുത്ത കമ്മട്ടിക്കാരിൽ എത്ര പേർ ൧൮൩൬-ൽ ഉണ്ടായിരുന്നു എന്നതും സംശയസംഗതിയാണ. വേലയുടെ ഉദ്ദേശവും രീതിയും നിശ്ചയിച്ചവരിൽ ആരും തന്നെ പിരിച്ചിൽ സമയത്തു ഇല്ലായിരുന്നു എന്നാണ എന്റെ അറിവു.

മുപ്പതു വർഷം മുമ്പു മാർ ദീവന്നാസ്യോസും ബുക്കാനാനും തമ്മിൽ ചെയ്തു ഉടമ്പടി പിരിച്ചിലിനു പന്ത്രണ്ടോ പതിനഞ്ചോ വർഷം മുമ്പവരെ പലിച്ചുവന്നു എങ്കിലും ൧൮൧൬-൨൦. ഈ കാലങ്ങളിൽ ഒത്തിരുന്നു എന്നിനിക്കു നിശ്ചയം പോരാ. ഒത്തിരുന്നു എന്നും പുതനായിട്ടുവന്ന മിഷ്യനറി ആ സന്ധിയുടെ വിവരം അറിഞ്ഞിരുന്നുഎന്നും മിത്രാധിപക്ഷ നിശ്ചയമുണ്ടെങ്കിൽ, ഞാൻ പറഞ്ഞതുപോലെ ഒരു തെറ്റൊ അറിവുകേടൊ എന്നുള്ള കുററമല്ല മിഷ്യനറിമാരുടെമേൽ ആരോപിക്കേണ്ടതു. പിന്നയൊ സത്യവിരോധമത്രെ. "ദുരുദ്ദേശം" എന്നു ഞാൻ സംശയസ്ഥാനത്ത പറഞ്ഞിരുന്നതു നിശ്ചയഭാവമാക്കണമെങ്കിൽ അതിന്റെ ചുമതല മിത്രാധിപക്ഷിക്കിരിക്കട്ടെ.

ബുക്കാനാൻ സഖ്യ വന്നപ്പോൾ സുറിയാനിക്കാർക്ക് ഇംഗ്ലീഷുസഭയോടു യോജിക്കണമെന്നൊ അവരുടെ സഹായം വേണമെന്നൊ ഒട്ടും ആഗ്രഹം ഇല്ലാഞ്ഞു. പേത്രുശീസുകാർ ചെയ്ത "സഹായങ്ങൾ" കൊണ്ടു സുറിയാനിക്കാർക്കു ഒട്ടു മതിവന്നിരിക്കയായിരുന്നു. "പടിഞ്ഞാറുനിന്നു ക്രിസ്തുവിന്റെ നാമം ധരിച്ചു ഒരു ശത്രു, വന്നു സുറിയാനിസഭക്കു വളരെ കഷ്ടതകൾ വരുത്തിയ കാര്യം ഓർമ്മയുണ്ടായിരുന്നതുകൊണ്ട പടിഞ്ഞാറുനിന്നു ക്രിസ്തുവിന്റെ നാമം ധരിച്ചുവന്ന ബുക്കാനാനോടും ഇവർക്കു ആദ്യം അത്ര താല്പര്യം തോന്നിയില്ല. മെത്രാനെ കാണ്മാനായിട്ടു കണ്ടനാട്ടു ചെന്നപ്പോൾ സഭകൾ തമ്മിൽ യോജിച്ചാൽ കൊള്ളാമെന്നുള്ള തന്റെ ആഗ്രഹകാര്യം ബുക്കാനാൻതന്നെ പറയുന്നതു എന്തെന്നാൽ.

"റോമാസഭയുടെ മഹാ ശക്തിയെയും അതിന്റെ ശക്തിയോടു ഒററക്കു എതൃക്കുന്നതിനുള്ള നമ്മുടെ അപ്രാപ്തിയെയും ഞാൻ ആലോചിച്ചപ്പോൾ, സുറിയാനിസഭയുടെ സഹായവും സഹകരണവും കിഴക്കെദേശത്തുള്ള അതിന്റെ പ്രാചീനത്വത്തിന്റെ സമ്മതവും സമ്പാദിക്കുന്നതു വളരെ ഗുണപ്രദമാണെന്നു തോന്നി".

"പിന്നെ യോജിപ്പുകൊണ്ടു ഇരുപാട്ടുകാർക്കും വരാവുന്ന ഗുണങ്ങളെ സഖ്യ മെത്രാനോടു പറഞ്ഞതു:—

"ഒരു ഗുണം ഇംഗ്ലീഷ പട്ടക്കാർ അല്ലെങ്കിൽ ആംഗ്ലിയാ സഭയിൽ പട്ടമേററ മിഷ്യനറിമാർ ഇണ്ട്യായിലുള്ള സുറിയാനിക്കാരുടെ അനേകം പള്ളികളിൽ മേലിൽ പ്രസംഗിപ്പാനും റോമാസഭയുടെ കവിഞ്ഞിരിക്കുന്നതും വർദ്ധിച്ചുവരുന്നതുമായ ശക്തിയോടു എതൃത്തു സത്യമാർഗ്ഗം പരത്തുന്നതിനു അവരെ സഹായിപ്പാനും അനുവദിക്കപ്പെടാവുന്നതാകുന്നു. പിന്നെയും സുറിയാനി മെത്രാനിൽനിന്നു പട്ടം വാങ്ങിയാൽ ഇണ്ട്യായിൽ ഉള്ള ഇംഗ്ലീഷ പള്ളികളിൽ പ്രസംഗിപ്പാനും യോഗ്യതയുണ്ടാകാം. എന്തെന്നാൽ ഇണ്ട്യയിൽ നമുക്കു ഒരു വിസ്താരമേറിയ മഹാ രാജ്യമുണ്ടെങ്കിലും പ്രസംഗികൾ ചുരുക്കമാണ. ഈ ചുരുക്കം പേരിലും നാട്ടുഭാഷയിൽ പ്രസംഗിക്കാവുന്നവർ ആരും ഇല്ല".

ഒരു സഭ മറെറ സഭക്കു കീഴ്പ്പെടണമെന്നൊ മിത്രം പറയുന്നതുപോലെ ഗുരുവും ശിഷ്യനുമായിരിക്കണമെന്നൊ ബുക്കാനാൻ പറഞ്ഞിട്ടില്ല. സമത്വവും അന്യോന്യ സഹായവുമാണ ആലോചിച്ചതു. എന്നാലും നാടു വാഴുന്നവരുടെ സഭയും എളിയവരുടെ സഭയായ സുറിയാനി സഭയും തമ്മിൽ യോജിച്ചാൽ വല്ല കേടും തട്ടുന്നപക്ഷം അതു എളിയ സഭക്കാവത്രെ എന്നറിയാമായിരുന്നതുകൊണ്ടു മെത്രാൻ പറഞ്ഞ മറുപടി എന്തെന്നാൽ.

"അങ്ങിനെയുള്ള ഒരു യോജിപ്പിനായി ഞാൻ വളരെ നഷ്ടങ്ങൾ സഹിച്ചുകൊള്ളാൻ തയ്യാറാണ. എങ്കിലും എന്റെ സഭയുടെ അഭിമാനമൊ നിർമ്മലതയൊ നഷ്ടപ്പെടുത്തുവാൻ എന്നോടാവശ്യപ്പെടരുതു".

ഇതിനു ബുക്കാനാൻ പറഞ്ഞ മറുപടി.

"ഞങ്ങൾ അതിനെ താഴ്ത്തുവാൻ ആഗ്രഹിച്ചിട്ടില്ല, എന്നാലൊ അതിനെ രക്ഷിക്കയും കാത്തുകൊള്ളുകയും ചെയ്യും".

ഇത്രയും വാദത്തം ചെയ്തു ശേഷമാണ മിത്രം ആദ്യം പറഞ്ഞ ഉടമ്പടി മെത്രാൻ എഴുതി തന്റെ സ്ഥാനപ്പേരും ഒപ്പും പതിച്ചുകൊടുത്തതു. ആ ഉടമ്പടിയാവിതു:.

"ഇംഗ്ലീഷ സഭയുമായി ഇങ്ങനെയുള്ള ഒരു യോജിപ്പു അല്ലെങ്കിൽ സാധ്യവും

സൌകൎയ്യവുമെന്ന ഇരുസഭകൾക്കു തോന്നുന്നവിധത്തിൽ ഉള്ള ഒരു സംബന്ധം ഒരു നല്ല കാൎയ്യവും ഇന്ത്യായിൽ മാൎഗ്ഗവൎദ്ധനയ്ക്കു ഉപയുക്തവും ആയിരിക്കും.

ബുക്കാനാന്റെ വാദങ്ങൾ മുദ്രപ്പത്രത്തിൽ അല്ല എഴുതിയിരുന്നതെന്നും, ആയിരുന്നാലും അവ മിഷ്യനരിമാരെ ബന്ധിക്കയില്ലെന്നും മിത്രം പറയുമായിരിക്കും. മെത്രാൻ ബുക്കാനാനു കൊടുത്ത ഉടമ്പടിക്കു മിഷ്യനരിമാർക്കു അവകാശമുണ്ടെന്നുള്ളടത്തോളം വിത്സൻ ബിഷോപ്പ കോട്ടയത്തുവച്ചു പറഞ്ഞ പ്രസംഗത്തിൽ പ്രസ്താവിച്ച സ്ഥിതിക്കു ബുക്കാനാന്റെ വാദത്തെ മിഷ്യനരിമാരെ ബന്ധിക്കാതിരിപ്പാൻ ന്യായമില്ല. എന്നു മാത്രവുമല്ല, പരദേശത്തുനിന്നു വരുന്നവരെ ഒക്കയും ബാവാന്മാരായി ഓൎത്തുപോകുവാൻ തക്കവണ്ണം അറിവും പരിചയവുമില്ലാത്തവരായിരുന്നു എന്നുപറയുന്ന സുറിയാനിക്കാർ (മിത്രം ൧൨൫-ാം പുറം) മിഷ്യനരിമാർ എല്ലാവരും ബുക്കാനാന്റെ പിൻഗാമികളായിരുന്നു എന്നു ഓൎത്തുപോയതു ഇവരുടെ ബുദ്ധിമോശമായിരുന്നു. അതിന്റെ ഭവിഷ്യം അവർ അനുഭവിക്കയും ചെയ്തു. ബുക്കാനാനു സഭയുടെ ഉപദേശങ്ങളെ തെറ്റിദ്ധരിച്ചുപോയതുകൊണ്ടാണു ഈ വാദങ്ങൾ ചെയ്തുപോയതെന്നു മിത്രം ഇപ്പോൾ വാദിക്കുന്നു.

ബുക്കാനാൻസായ്പിനു ഇവിടത്തെ ഉപദേശാചാരങ്ങളെ ഒക്കയും ധരിക്കുവാൻ വേണ്ട സൌകൎയ്യമുണ്ടായിരുന്നു. അദ്ദേഹത്തിനു സുറിയാനി നല്ലപോലെ അറിയാമായിരുന്നു. മെത്രാനെ കാണുന്നതിനു മുമ്പുതന്നെ സുറിയാനി പള്ളികളിലെ കുൎബ്ബാനയിലും നമസ്കാരത്തിലും അദ്ദേഹം സംബന്ധിച്ചു. മിഷ്യനരിമാർ കണ്ടുപിടിച്ച മൂഢവിശ്വാസങ്ങളും അനാചാരങ്ങളും മുത്തും പവിഴവും പോലെ കോൎത്തിരുന്ന ഈ ശുശ്രൂഷകൾ കണ്ടപ്പോൾ അദ്ദേഹത്തിനു ധാരാളം ഗ്രഹിക്കാമായിരുന്നു. അതു കൂടാതെ പല കയ്യെഴുത്തുപുസ്തകങ്ങൾ അദ്ദേഹം ശേഖരിച്ചു. ഇവയിലും ഈ വകകൾ ധാരാളം കാണാം. ഇവയെല്ലാം പോരാഞ്ഞിട്ടു മെത്രാൻ കൊടുത്ത സുറിയാനിവേദപുസ്തകം എങ്ങനെയുള്ളതായിരുന്നു എന്നു കൂടെ വിചാരിക്ക. മരിച്ചവൎക്കുവേണ്ടിയും പരിശുദ്ധന്മാരോടുമുള്ള പ്രാൎത്ഥനകൾ, എന്നുവേണ്ട മിഷ്യനരിമാർ കണ്ടതും കാണാത്തതുമായ എല്ലാ "മൂഢതകളും" സൂചിപ്പിക്കുന്ന തലവാചകങ്ങളും കുറിപ്പുകളും എണ്ണമില്ലാതെ അടങ്ങിയിരുന്ന ഒരു പുസ്തകമായിരുന്നു ഇതു. ഇതിൽനിന്നു പ്രതി കൊടുത്തും ബുക്കാനാന്റെ ദൃഷ്ടിയിലും അദ്ദേഹം തന്നെ അച്ചടിപ്പിഴ തിരുത്തിയും അച്ചടിപ്പിച്ച പുസ്തകത്തിലും ഈ വകകൾ എല്ലാം അടങ്ങിയിരിക്കുന്നു. ഈ കയ്യെഴുത്തു പുസ്തകങ്ങളും കൊണ്ടുപോയതിൽ പിന്നെ അദ്ദേഹം രണ്ടാമതും വന്നു മെത്രാനെ കണ്ടു. അപ്പോഴും ആകട്ടെ പിന്നീടു അദ്ദേഹം തന്റെ ക്രിസ്ത്യൻ റിസെൎച്ചസ് എന്ന പുസ്തകം പ്രസിദ്ധപ്പെടുത്തിയപ്പോഴാകട്ടെ മെത്രാനോടു ചെയ്ത ഉടമ്പടി കാൎയ്യമറിയാതെ ചെയ്തുപോയതാണെന്നു സൂചിപ്പിക്കുന്ന ഒരു വാചകം പോലും പ്രസ്താവിച്ചിട്ടില്ല. ഇതു മാത്രമൊ. സുറിയാനിക്കാർ "മൂഢാചാരക്കാർ" ആകയാൽ അവരോടു യോജിക്കുവാൻ പാടില്ലെന്നു ക്രിസ്ത്യൻ നോലെഡ്ജ് സൊസയറ്റി വക പാണ്ടയിലെ പാദ്രിമാർ ശീമയ്ക്കു എഴുതിയപ്പോൾ ആ മൂഢാചാരങ്ങളുടെ ദുൎബ്ബലത്വത്തെക്കുറിച്ചു ബുക്കാനാൻ പറഞ്ഞതു എന്തെന്നാൽ:—

"ഉപദേശത്തിലും ആചാരത്തിലും അവൎക്കു എന്തെല്ലാം തെറ്റുകൾ ഉണ്ടായിരുന്നാലും അവ റോമ്മാക്കാരുടേതുപോലെ ആക്ഷേപകരങ്ങൾ അല്ല. അറിവുള്ളവരായ നാം നമ്മുടെ എളിയ സഹോദരന്മാരുടെ കുറവുകളെ വഹിക്കണം".

ബുക്കാനാൻ ഉപദേശങ്ങളെ തെറ്റായി ധരിച്ചു എന്നുള്ള വാദം ൨൭-ാം ലക്കം മിത്രത്തിൽ പുറപ്പെടുവിച്ചിട്ടില്ല. പിന്നീടു തോന്നിയ ഒരു ഒഴികഴിവെന്നെ തോന്നുന്നുള്ളു. ഏതായാലും ൧൮൩൬-ൽ "ബുക്കാനാനോടുള്ള ഉടമ്പടിപ്രകാരം" എന്നു വിത്സൻ ബിഷോപ്പു എടുത്തു പറഞ്ഞതുകൊണ്ടു പിരിച്ചിൽവരെ ഈ വാദങ്ങൾ സാധുവായിരുന്നു എന്നതു മിത്രത്തിനു മറുത്തുപറവാൻ പാടുള്ള സംഗതിയല്ല. ബുക്കാനാൻ വന്നസമയത്തും മിഷ്യനരിമാർ വന്നകാലത്തും സഭ യാക്കോബായയായിരുന്നു എന്നും മെത്രാന്മാർ യാക്കോബായ വിശ്വാസക്കാർ ആയിരുന്നു എന്നും തൎക്കമറ്റ സംഗതിയാകുന്നു. പഠിപ്പുള്ള പട്ടക്കാർ ചുരുക്കമായിരുന്നതിനാലും ജനങ്ങളുടെ ഇടയിൽ റോമ്മാക്കാരുമായി ബന്ധുതകളും മറ്റും ധാരാളമുണ്ടായിരുന്നതുകൊണ്ടും മെത്രാന്മാൎക്കു അധികാരം ചെലുത്തുവാൻ വളരെ പ്രതിബന്ധങ്ങൾ ഉണ്ടായിരുന്നതുകൊണ്ടും മെത്രാന്മാരുടെ അഭിപ്രായങ്ങൾക്കു വിരുദ്ധമായിരുന്ന നടപടികൾ പള്ളികളിലും ജനങ്ങളുടെ ഇടയിലും ഉണ്ടായിരുന്നു. ഇവയെ ഇല്ലായ്മ ചെ

യു സഭയെ ശരിയായ നടപടിയിൽ എല്ലാ പള്ളികളും ഒരേ രീതിയിൽ കൊണ്ടുവരാനായിരുന്നു മിഷ്യനരിമാരുടെയും റെസിഡെണ്ടിന്റെയും സഹായം തങ്ങൾക്കു ഉതകേണമെന്നു മെത്രാന്മാർ വിചാരിച്ചതും നോൎട്ടൻ സായ്പു മുതൽപേർ വാഗ്ദത്തം ചെയ്തതും. അല്ലാതെ യാക്കോബായ സഭയുടെ ഉപദേശാചാരങ്ങളെ നീക്കാമെന്നു മെത്രാൻ സമ്മതിക്കയൊ നീക്കണമെന്നു ചൎച്ചമിഷ്യൻ സമൂഹം ആദ്യകാലത്തു ആവശ്യപ്പെടുകയൊ ചെയ്തില്ല. മിഷ്യനരിമാർ ഈ സഹായം ചെയ്തുകൊണ്ടിരുന്നകാലത്തോളം വിരിച്ചിലും ഇല്ലായിരുന്നു. സമൂഹത്തിന്റെ വേലയെ മിത്രപത്രാധിപർ രണ്ടു ഭാഗമായിട്ടാണ വിഭജിച്ചിരിക്കുന്നതു. ൧൮൪൦-നു മുമ്പു സുറിയാനിസഭയിൽ ചേൎന്നുനിന്നുകൊണ്ടും ൪൦-നു ശേഷം പുറമെനിന്നുകൊണ്ടും വേലചെയ്തു എന്നുപറയുന്നു. ഇതിൽ ആദ്യത്തെരീതി ഇനിക്കുസമ്മതമാണെന്നും പിന്നത്തേതും ശരിയാണെന്നു മി. പത്രാധിപർവാദിക്കുന്നു. ഇങ്ങനെ ഞാൻഒരിടത്തുംസമ്മതിച്ചിട്ടില്ല. ഈവിഭജനവും ഞാൻ സമ്മതിക്കുന്നില്ല. സൂക്ഷ്മം പറയുന്നതായാൽ സമൂഹത്തിന്റെ വേലയെ മൂന്നു പങ്കായിട്ടു വേണം പറവാൻ. ആദ്യകാലങ്ങളിൽ സുറിയാനിമെത്രാന്റെ അനുമതിയോടും സമ്മതത്തോടും കൂടി അദ്ദേഹത്തിന്റെ അഭിലാഷങ്ങൾക്കു അനുസരണമായവിധത്തിൽ സഭയിൽ ഉൾപ്പെട്ട പള്ളികളെയും ജനങ്ങളെയും സുറിയാനി സഭയുടെ വിശ്വാസാചാര രീതികളോടു ഐകരൂപ്യമാക്കുവാൻ തുനിഞ്ഞു. ഈ സമയത്തു ഒരു സഭ മറ്റൊരു സഭയ്ക്കു കീഴ്പ്പെട്ടൊ മി. മി. പറയുന്നതുപോലെ ലയിച്ചിട്ടൊ അല്ല ഇരുന്നതു. സഭകൾ രണ്ടും സമനിലയിൽ ആയിരുന്നു. ഒന്നിലെ ഗുരുപട്ടക്കാർ മറ്റേതിൽ പട്ടത്തിനാഗ്രഹിച്ചവരെയും മറ്റുവിദ്യാൎത്ഥികളെയും പഠിപ്പിച്ചു എന്നെ ഉള്ളു. വിത്സൻ ബിഷോപ്പിന്റെ പ്രസംഗത്തിൽ താൻ ഒരു സഹോദര സഭയോടു ഒരു സ്നേഹിതന്റെ നിലയിൽ ഗുണദോഷിക്കുന്നു എന്നു പറഞ്ഞതു ഗുരുവിന്റെ നിലയിൽ ശിഷ്യനോടു ആജ്ഞാപിക്കയായിരുന്നു എന്നു മിത്രം വാദിക്കയില്ലല്ലൊ.

ഇങ്ങനെ കുറെനാൾ കഴിഞ്ഞു സഭകൾ ഒരുവിധം ഉറച്ചപ്പോൾ ഈ ഭാവം വിട്ടു മെത്രാനെയും മല്പാന്മാരെയും കൂടെ മനസ്സുതിരിപ്പിപ്പാനുള്ള പ്രയത്നമായി. ഇതു മുതിന്നപ്പോൾ ആണ വിരിയാതെകണ്ടു നിവൃത്തിയില്ലെന്നു വന്നുകൂടിയതു. ആദ്യഭാവം മാറി രണ്ടാമത്തെവിധം തുടങ്ങിയതു ഇന്നപ്പോൾ എന്നു ക്ലിപ്തപ്പെടുത്തിപ്പറവാൻ പ്രയാസം. ൧൮൧൬-ൽ ഇംഗ്ലീഷ പള്ളിക്രമം സുറിയാനിസഭയിൽ ഉപയോഗിപ്പാൻ ഒന്നു നോക്കി അതു പ്രബലപ്പെട്ടില്ല. ഉദ്ദേശം ൧൮൩൬-വരെ രസക്കേടു ഒന്നുമില്ലാതെ തന്നെ കഴിച്ചുകൂട്ടി എന്നു പറയാം. ൧൮൩൬-മുതൽ ൪൦-വരെ രണ്ടാമത്തെ വിധത്തിൽ കഴിച്ചുകൂട്ടി. പിന്നീടുള്ളതു ഇപ്പോഴത്തെ നടപടിയാകുന്നു. ഇതിൽ ആദ്യത്തെ പദ്ധതിയിൽ നിലനിന്നിരുന്നെങ്കിൽ നല്ലതായിരുന്നു എന്നു എനിക്കും മറ്റുപലൎക്കും അഭിപ്രായമുണ്ടു. സുറിയാനിസഭക്കു പുറമെനിന്നു സഭയോടു യാതൊരു സംബന്ധവുമില്ലാതെകണ്ടു വേല ചെയ്യുന്നതിനു ഇനിക്കാകട്ടെ സുറിയാനിക്കാൎക്കാകട്ടെ തടുക്കുന്നതിനൊ വിരോധം പറയുന്നതിനൊ അധികാരമില്ല * ഇടകാലത്തെ നടപടികളിലാണ മിഷ്യനരിമാരെ കുററം പറയേണ്ടതു. അതിന്റെ ചില ലാഞ്ഛനങ്ങൾ തല്ക്കാലത്തെ നടപടികളിലും ഒഴിക്കാവതല്ലാതെ വന്നുകേറിപ്പോയിട്ടുള്ളടത്തോളം ദോഷം മൂന്നാം ഭാഗത്തുമുണ്ടു. എന്തെന്നാൽ സുറിയാനിക്കാരോടു യാതൊരു സംബന്ധവുമില്ലാതെയാണ ഇപ്പോൾ വേലചെയ്യുന്നതെന്നു തല്ക്കാലത്തു പറയുന്നതിനു ചില പ്രതിബന്ധങ്ങൾ ഉണ്ടല്ലൊ.

യാക്കോബായ വിശ്വാസക്രമം വേദത്തിനു അനുസരണമല്ലെന്നു മിത്രം ഒന്നു രണ്ടു സ്ഥലത്തു സൂചിപ്പിച്ചിട്ടുണ്ടു. എന്നാൽ യാക്കോബായക്കാർ തങ്ങളുടെ വിശ്വാസരീതി വേദാനുസരണമല്ലാത്തതല്ലെന്നു മാത്രമല്ല മറ്റു വിശ്വാസക്രമങ്ങളെക്കാൾ തങ്ങളുടെതാണ "സുവിശേഷസത്യ" ത്തിനടുത്തതെന്നു നിഷ്കളങ്കം വിശ്വസിച്ചു

---

* അല്ലല്ല. അതിനും സുറിയാനിക്കാൎക്കു അധികാരമുണ്ടെന്നാണ ഞങ്ങൾക്കു തോന്നുന്നതു. മലങ്കര ഞങ്ങളുടെ വയലാണ. ഇതിൽ പ്രവേശിപ്പാൻ മറ്റു സഭകൾക്കു പാടില്ല. സൌഡാനിൽ മിഷ്യനരിമാരെ അയക്കുവാൻ ഭാവിച്ചപ്പോൾ, അതു കൊപ്റ്റു സഭക്കാരുടെ വയലാകകൊണ്ടു ഇംഗ്ലീഷ മിഷ്യനരിമാർ പൊയ്ക്കൂടാ എന്നു വാദിപ്പാൻ ഇംഗ്ലാണ്ടിൽ ആളുകളുണ്ടായെങ്കിൽ ആ വാദം സുറിയാനിക്കാൎക്കു പാടില്ലാത്തതാണൊ. (൧൯൦൭ ആഗസ്റ്റ ൨൩-ലെ ചൎച്ച്ടൈംസിലെ പത്രാധിപപ്രസംഗം വായിക്ക.) ഇ. പ. പ.

പോരുന്ന എന്ന വിചാരിപ്പാനും വേണ്ട "അന്യ മതാഭിപ്രായസഹനം" മിത്രപത്രാധിപക്കുണ്ടെന്ന ഞാൻ ഓൎത്തുപോകുന്നതിൽ വിസ്മയില്ലെന്ന തോന്നുന്നു. യാക്കോബായ മെത്രാനായിരുന്ന വലിയ മാർ ദീവന്നാസ്യോസ് തന്റെ സഭയുടെ "അഭിമാനത്തെയും നിൎമ്മലതയെയും" നഷ്ടപ്പെടുത്തരുതെന്ന പറഞ്ഞപ്പോൾ യാക്കോബായ സഭയുടെ കാൎയ്യമാണ പറഞ്ഞതെന്ന സമ്മതിക്കണം. ഞങ്ങൾ അതിനെ പാലിച്ചുകൊള്ളാമെന്ന ബുക്കാനാൻ വാദത്തെ ചെയ്തപ്പോൾ യാക്കോബായ വിശ്വാസാചാരങ്ങളെ പാലിച്ചുകൊള്ളാമെന്ന ഏറ്റുപറഞ്ഞു എന്നല്ലാതെ വിചാരിപ്പാൻ പാടില്ല. തന്റെ സഭയിൽ ഉണ്ടായിരുന്ന കുഴപ്പങ്ങളെക്കുറിച്ചു പുന്നത്ര മാർ ദീവന്നാസ്യോസ് "ഖേദിച്ചു"പ്പോൾ യാക്കോബായവിശ്വാസത്തിനു എതിരായി റോമാസഭയിൽ നിന്ന നുഴഞ്ഞുകേറിയ വിപരീതങ്ങളെക്കുറിച്ചു പറഞ്ഞു എന്നല്ലാതെ തന്റെ സഭയിൽ യാക്കോബായ വിശ്വാസം ഉണ്ടായിപോയല്ലോ എന്നുവെച്ചു "ഖേദിച്ചു" എന്ന വിശ്വസിപ്പാൻ പാടില്ല. യാക്കോബായ സഭയാകുന്ന ഈ സഭയെ പൊളിച്ചുകളഞ്ഞിട്ടു വേറൊന്ന പണിവാനല്ല മിഷ്യനറിമാരെ അയക്കുന്നതെന്ന കമ്മട്ടിക്കാർ എഴുതിയപ്പോൾ സഭയുടെ യാക്കോബായ സ്വഭാവത്തെ മാററുകയെന്നായിരുന്ന അന്തരം,

എന്നാൽ ഇവയെല്ലാം സുറിയാനിക്കാരുടെ ശീലദോഷവും സഭയുടെ ഉപദേശതെറ്റുകളും ചരിത്രവും ശരിയായി ഗ്രഹിക്കുന്നതിനു മുമ്പുണ്ടായ സംഗതികളാണെന്ന മിത്രം സമാധാനം പറയുന്നു. "ബുക്കാനാൻ സഹിതം ആദ്യമിഷ്യനറിമാരും ഇവ തെറ്റായി ധരിച്ചുപോയി" എന്നത്രെ മിത്രത്തിന്റെ ഇപ്പഴത്തെ വാദം. തെറ്റായി ധരിച്ചുംകൊണ്ടു വാഗ്ദത്തങ്ങൾ ചെയ്തു, പിന്നെ ശരിയായി ഗ്രഹിച്ചപ്പോൾ വാഗ്ദത്തങ്ങൾ ലംഘിച്ചു എന്നാണ മിത്രം പറയുന്നതിന്റെ താല്പൎയ്യം. അറിവും വിവേകവും തീഷ്ണതയും പൂൎണ്ണ അളവിൽ ഉണ്ടായിരുന്നവർ തെറ്റായി ധരിച്ചതിന്റെ പഴി "അറിവുള്ള പരകാരാകട്ടെ ജനങ്ങളാകട്ടെ" ഇല്ലാഞ്ഞ സഭയുടെമേൽ ചാട്ടുന്നതു എങ്ങനെയെന്ന മനസ്സിലാകുന്നില്ല. ചട്ടം കല്പനയും ഇന്നതെല്ലാമെന്നു ഇണ്ടി വിഡ്ഢാലിററി ഇന്നതിലെപ്പോലായിരുന്ന എന്നതുള്ളതിലാണ മിഷ്യനരിമാരും സുറിയാനിക്കാരും തമ്മിൽ അഭിപ്രായ വ്യത്യാസം ഉണ്ടായിരുന്നതു. ഇപ്പോഴും വാദമുഖം ആ വിഷയം തന്നെയാണ. യാക്കോബായസഭയും ച. മി. സമൂഹത്തിന്റെ മതവും തമ്മിലുള്ള വ്യത്യാസങ്ങൾ എല്ലാം ചട്ടം കല്പനയുമാണെന്ന സുറിയാനിക്കാർ മനസ്സിലാക്കിയിരുന്നില്ല. അതുകളെയെല്ലാം മാററേണ്ടതിനാണ മിഷ്യനരിമാർ വന്നതെന്നു പറഞ്ഞിരുന്നെങ്കിൽ അവൎക്ക സഭയിൽ പ്രവേശനം കിട്ടുകയില്ലായിരുന്നു. ഇവിടത്തെ സഭ യാക്കോബായയായിരുന്ന എന്നു ഡാക്ടർ കെർ, ബുക്കാനാൻ, ആദ്യ മിഷ്യനരിമാർ, കമ്മട്ടിക്കാർ, ഇവർ എല്ലാം അറിഞ്ഞിരുന്നു. സുറിയാനിക്കാർ അതു മാച്ചുവച്ചുമില്ല. മിഷ്യനരിമാർ തെററാണെന്നു പിന്നീടു വിധിച്ച ഉപദേശങ്ങൾ മിക്കവയും യാക്കോബായസഭയിൽ ഉള്ളവയാണെന്നും അവൎക്കറിയാമായിരുന്നു. യാക്കോബായ ഉപദേശങ്ങൾ മാററണമെന്നു ബുക്കാനാനോ കമ്മട്ടിക്കാരോ പറഞ്ഞതുമില്ല. മിഷ്യനരിമാരും ആ ഭാഗം ആദ്യം പുറപ്പെടുവിച്ചില്ല. മിഷ്യനരിമാൎക്ക അന്യ മതാഭിപ്രായ സഹനം കൂടെക്കൂടെ ഉണ്ടായിരുന്നെങ്കിൽ, ചട്ടം കല്പനയുമെന്നു അന്നു അവർ എണ്ണിയ പല ക്രമങ്ങളും മൎയ്യാദകളും ഇംഗ്ലീഷ സഭയിൽ അപ്രധാനമല്ലാത്ത ഒരു ഭാഗം സമ്മതിച്ചു ആചരിച്ചുപോരുന്ന എന്നുള്ള സംഗതി സുറിയാനിക്കാർ പിന്നീടു അറികയും മറുപടി പറവാൻ പാടില്ലാത്തവിധത്തിൽ മിഷ്യനരിമാരെ ആക്ഷേപിക്കയും ചെയ്വാൻ ഇടവരികയില്ലായിരുന്നു. റോമ്മാസഭയിൽനിന്ന നുഴഞ്ഞുകയറിയ നടപടികൾ മാററണമെന്നെ ആദ്യം പറഞ്ഞൊള്ളു. അതു സുറിയാനിമെത്രാന്മാൎക്ക സമ്മതവുമായിരുന്നു. ഏതെങ്കിലും നടപടിയെക്കുറിച്ചു അതു സഭയുടെ നടപടിയായിരുന്നുവൊ നുഴഞ്ഞുകയറിയ ചട്ടം കല്പനയുമാകുന്നുവൊ എന്നു തീൎച്ചപ്പെടുത്തുവാൻ സഭയുടെ ചരിത്രം ആരാഞ്ഞറിയെണ്ടതു മിഷ്യനരിമാരുടെ കൎത്തവ്യകൎമ്മങ്ങളിൽ മുഖ്യമായിട്ടുള്ള ഒന്നായിരുന്നു. അതിനു അവൎക്ക നേരമില്ലായിരുന്നു എന്നാണ മിത്രം പറയുന്ന ഒഴികഴിവു. അതിനു നേരവും ത്രാണിയും പോരായിരുന്നു എങ്കിൽ "പഠിത്വവും അറിവും തീഷ്ണതയുമുള്ള" പരകാരെ കമ്മട്ടിക്കാർ ആവശ്യപ്പെട്ടപ്പോൾ ഇറങ്ങി പുറപ്പെടാതിരിക്കയായിരുന്നു ഭേദം.

ആദ്യ മിഷ്യനരിമാരുടെ നടത്ത മുഴുവൻ സമ്മതിക്കത്തക്കതായിരുന്നു എന്നു ഞാൻ പറയുന്നതായി മിത്രം നടിക്കുന്നു. ഇങ്ങനെ ഞാൻ സമ്മതിച്ചിട്ടില്ല. ആദ്യകാലങ്ങളിൽ അവരുടെനില ഉറയ്ക്കുന്നതിനുമുമ്പ കമ്മട്ടിക്കാരുടെ ഉപദേശം

മനസ്സിൽ വിടാതിരുന്നതുകൊണ്ടൊ ബുക്കാനാൻ ചെയ്ത ഉടമ്പടിയുടെ സ്മരണ മനസ്സിൽ ഉണ്ടായിരുന്നതുകൊണ്ടൊ അവിവേകവും അനാവശ്യത്തിൽ രീഷ്ണതയും പുറപ്പെടുവിച്ചില്ല. ഇതിനെക്കു അന്ന ഇവിടെ വന്നുപോയ പലരും സാക്ഷ്യം കൊടുത്തിട്ടുമുണ്ടു. പിന്നെ വന്നവരിൽ അവിവേകം കൂടിച്ചാതെ കാണപ്പെട്ടു. പീറ്റസാഹിബ് ൧൮൧൬-ൽ വന്നിരുന്നെങ്കിൽ പിരിച്ചിൽ ൧൮൨൦-ൽ തന്നെ ഉണ്ടായെനെ എന്ന എനിക്കു തോന്നിപ്പോകുന്നു.

ബേക്കർസായ്വിന്റെ പ്രസംഗം മിത്രാധിപരുടെ ഉപദേശപ്രകാരം ഞാൻ മനസ്സിരുത്തി വായിച്ചു. ഇതിൽ ആദ്യത്തെ വാചകം അതായ്ത "ഈ തേവരെ ഉണ്ടായിട്ടുള്ള അഭിവൃദ്ധിയിൽ ദൈവത്തെ പ്രത്യക്ഷമായി കാണുന്നു" എന്നുള്ളതു മിഷ്യനറിമാർ എല്ലാ സന്ദർഭങ്ങളിലും പറയാറുള്ള ഒരു സാധാരണ ചൊല്ലുരീതി എന്നല്ലാതെ വേറെ അർത്ഥമുണ്ടൊ എന്ന സംശയം. പിന്നാലെ "സഭയുടെ വലിയ തലവന (ദൈവത്തിന) ഞങ്ങളുടെ വേലയുടെ രീതി അംഗീകാര്യമല്ലായിരുന്നു" എന്നുള്ള പ്രസംഗവാചകം കൊണ്ടു വേല ഫലവത്തായി കാണുന്നതു ആന്തരശുദ്ധിയുടെ ലക്ഷണമാണെന്നും ഇതിൽ ആ ശുദ്ധിയില്ലായിരുന്നതിനാൽ ദൈവയിഷ്ടം ഉണ്ടായില്ലെന്നും മാത്രമെ സാധിക്കുന്നുള്ളു. സി. എം. എസിന്റെ വേല മേൽ ഏതെങ്കിലും ഒരു സമയത്തു ഈശ്വരപ്രസാദം ധാരാളം ഉണ്ടായിരുന്ന എന്ന പറയാമെങ്കിൽ അതു ആദ്യത്തെ പന്ത്രണ്ടു വർഷങ്ങളിൽ ആയിരുന്നു. കുറഞ്ഞൊരിടകൊണ്ടു അതിശയിക്കത്തക്ക ഗുണങ്ങൾ സിദ്ധിച്ചു എന്നതു നിസ്തർക്കസംഗതിയാണ. ആ പത്താണ്ടിനകം പഴയ സിമ്മനാരി കൂടാതെ കോട്ടയത്തും ആലപ്പുഴയും മാവേലിക്കരയും ഗ്രാമർ സ്കൂളുകളും ഇടവകകളിൽ ൫൦-പള്ളിക്കൂടങ്ങളും ൧൦൦൦-ൽ പരം പഠാകരും ഉണ്ടായി. വേദപുസ്തക തർജ്ജമ എഴുതിയും പിന്നാലെ അച്ചടിച്ചും പരത്തിയതു സുറിയാനിക്കാർ കൈക്കൊണ്ടു. ഇങ്ങനെ പുറമെ കാണാവുന്ന വിധത്തിൽ അത്ഭുതകരമാംവണ്ണം വേല ഫലിച്ചു കണ്ടു. ജനങ്ങളുടെ ഇടയിൽ വേദപുസ്തകവായനക്കു താല്പര്യവും ഭക്തിവിഷയത്തിൽ അഭിവൃദ്ധിയും ഉണ്ടായി. മിഷ്യനറിമാക്കും സുറിയാനിക്കാക്കും ഒരുപോലെ ആഹ്ലാദവും ഉണ്ടായി. അനവധിയായി ഫലം പുറപ്പെടുവിക്കുമെന്ന ആശാജ്യാനകമായിരുന്ന ഈ വൃക്ഷം പെട്ടെന്ന വാടിപ്പോയതു എങ്ങനെയെന്ന ബേക്കർസായ്വു ചോദിച്ചതുപോലെ ഞാനും ചോദിക്കുന്നു. ഈ വൃക്ഷം നട്ടതിൽ അല്ല വാട്ടുന്നതിന ഇട വരുത്തിയതിൽ ആണ സഭയുടെ വലിയ തലവന മിഷ്യനറിമാരുടെ വേല അംഗീകാര്യമല്ലാതെ ഭവിച്ചതു. ബുക്കാനാൻ ചെയ്ത വാഗ്ദത്തങ്ങൾക്കും മിഷ്യനറിമാരുടെ ആദ്യ നിശ്ചയങ്ങൾക്കും അനുരൂപമായി അവർ തങ്ങളുടെ ഉദ്ദേശം ത്തെ കാത്തുകൊണ്ടിരുന്നെങ്കിൽ ഈ വൃക്ഷം വാടിയതിന്റെ പഴി സുറിയാനിക്കാരുടെമേൽ ഇരുന്നെനെ. എന്നാൽ സുറിയാനിക്കാർ ഇംഗ്ലീഷ സഭയുടെ പള്ളിക്രമവും നടപടിയും കൈക്കൊള്ളുവാൻ സമ്മതിക്കരുതെന്നും വല്ല കാരണവശാലും ഇങ്ങനെ ആഗ്രഹം ജനിച്ചാൽ അതിനെ തടുക്കണമെന്നും ആയിരുന്ന കമ്മട്ടിക്കാരുടെ ശട്ടംകെട്ടു. എന്നിട്ടും ൧൮൨൬-ൽ "ഈ സഭ ഉപദേശരീതിയിലും ഭരണരീതിയിലും ഇംഗ്ലീഷ സഭയോടു നന്നാ അടുത്തിരിക്കുന്ന എന്നും ഇംഗ്ലീഷ പള്ളിക്രമം സുറിയാനി ശുശ്രൂഷക്കു പകരം ഉപകരിക്കുവാൻ ആലോചിച്ചുവരുന്നു" എന്നും ഫിഡിൽത്തൻ ബിഷോപ്പിനെ അറിയിച്ചതു മിഷ്യനറിമാർ അല്ലായിരുന്നുവൊ? ൧൮൩൬-ൽ ഈ താഴെ വരുന്ന പ്രകാരം എഴുതിയതും ഒരു മിഷ്യനറി അല്ലായിരുന്നുവൊ? "ഞായറാഴ്ച ഉച്ചതിരിഞ്ഞു ലിത്താനിയോടു ഇനിക്കുള്ള പ്രതിപത്തികൊണ്ട (ഇംഗ്ലീഷ പള്ളിക്രമത്തിലെ) കാലത്തെ പ്രാർത്ഥന വായിക്കയും ഒരു കത്തനാർ പ്രസംഗം ചെയ്കയും പതിവാണ. കഴിഞ്ഞ മാസത്തിൽ മാത്രമെ ശുശ്രൂഷക്രമം മുഴുവൻ എത്തിപ്പാൻ ഇനിക്കു കഴിഞ്ഞൊള്ളൂ" (ച. മി. റെക്കാർഡ. ൧൮൩൭) ൧൮൩൬-ൽ ഇംഗ്ലീഷ സത്യകർമ്മശുശ്രൂഷ സുറിയാനിസഭയിൽ ഉപയോഗിപ്പാൻ ശ്രമിച്ചു (ച. മി. റെ. വാ. ൯. ൩൦. വാ. ൪. ൩൯) ൧൮൩൮-ൽ (സുറിയാനി കുർബ്ബാനക്കു പകരം ഇംഗ്ലീഷ സക്രമെന്തു ക്രമം ഉപയോഗിപ്പാൻ ഏറെ താമസിയാതെ ജനങ്ങൾക്കു മനസ്സുവരും എന്നെഴുതിയതും ഒരു മിഷ്യനറി അല്ലയൊ?. (ച. മി. റെ. വാ. ൩. ൪൫) ഇതിൽ ഒരു വിശേഷം കൂടെ ഉണ്ടു. ചപ്പും കുപ്പയും നീക്കണമെന്നെ ഉദ്ദെശമുണ്ടായിരുന്നുള്ളു, എന്നാണല്ലൊ മിത്രം പറയുന്നതു. ചപ്പും കുപ്പയും അടങ്ങിയ സുറിയാനി കുർബ്ബാനതക്കസാ മിഷ്യനറിമാരുടെ അഭിലാഷപ്രകാരം നവീകരിച്ചു ൧൮൩൬- കന്നി മാസം ൧൨-ാം തീയതി പള്ളത്തു പള്ളിയിൽ ആദ്യം നടപ്പാക്കി. എന്നിട്ടും തൃപ്തിപ്പെടാതെ ഇംഗ്ലീഷ സക്രമെന്തു ശുശ്രൂഷ നടപ്പാക്കുവാൻ ആഗ്രഹിക്കുന്നതായി ൧൮൩൮-ൽ പ്ര

സൂചിപ്പിച്ച മിഷ്യനറിയുടെ ഉദ്ദേശം എന്തായിരുന്നു. ഇങ്ങനെ സത്യവിരോധവും കരാർ ലംഘനവും കാണിച്ച മിഷ്യനറിമാർ തന്നെ ഫിറാദിലിന്ന ഇടവരുത്തിയതിന്റെശേഷം മെത്രാൻ മാറിവന്നു എന്നും ഉണ്ടു, മാറിപ്പോയെന്നും ഓരോരൊ കാരണം പറഞ്ഞു തന്റെയും കൂട്ടമിഷ്യനറിമാരുടെയും പേരിൽ വീഴ്ചയില്ലെന്ന സ്ഥാപിക്കുവാൻ കഴിയുന്നു എന്നല്ലാതെ യാതൊന്നും ഹൂലെക്ക് സായ്പിന്റെ പ്രസംഗം മനസ്സിരുത്തി വായിച്ചിട്ടു ഞാൻ കാണുന്നില്ല. ഈ പ്രസംഗത്തിലെ അഭിപ്രായങ്ങൾക്കെല്ലാം ആമീൻ ചൊല്ലാതെ ഒരുവൻ കെട്ടുകയില്ലയായിരുന്ന എന്ന ശബ്ദം കേട്ടുണ്ടായിരുന്നതായും ഞാൻ അറിഞ്ഞിട്ടില്ല.

ഈ ചരിത്രം എഴുതുവാൻ മിഷ്യൻ റിപ്പോട്ടല്ലാതെ വേറെ ആധാരങ്ങൾ ഒന്നും ഇപ്പോൾ കിട്ടുകയില്ലായിരിക്കും. മിഷ്യൻ റിപ്പോട്ടുകൾ വഴിയമ്പലങ്ങളിലെ സമ്പാരം പോലെ കുറെശെ പൊലിപ്പിച്ചതായാണെന്നുള്ളതു ലോകപ്രസിദ്ധമായ പഴഞ്ചൊല്ലാണ. അല്ലെങ്കിലും റിപ്പോട്ടുകൾ ഒരു ഭാഗം മാത്രം പറയുന്നവയാണ. ഇതുകളെ ആധാരമാക്കി ചരിത്രം എഴുതുമ്പോൾ കംഗ്രാനൊസലിസ്സ് എന്ന ലത്തീൻ പ്രമാണപ്രകാരം കുറെ ഉപ്പു ചേർത്തുവേണം വിഴുങ്ങുവാൻ.

മിഷ്യൻ റിപ്പോട്ടുകളിൽ നിന്നുതന്നെ ഈ സംഗതികൾ എല്ലാം വായിച്ചറികയും ലോർഡ് ഹൂലെക്കിനെ സുറിയാനിക്കാർ കബളിപ്പിച്ചതുപോലെ കബളിതത്തിൽ അകപ്പെട്ടുവാൻ ഇടവരാതെ നിഷ്പക്ഷമായി വ്യവഹരിക്കണമെന്ന ആഗ്രഹിക്കയും ചെയ്യു ഒരു ഇംഗ്ലീഷ് പാദ്രി (ആലക്സണ്ടർ ഡിഓക്സി) പറയുന്ന അഭിപ്രായം രണ്ടു ഭാഗക്കാരും സമ്മതിക്കണം. അദ്ദേഹത്തിന്റെ നില അദ്ദേഹംതന്നെ പറയുന്നതു:—

"ഈ പ്രയാസമേറിയ വിഷയം ഏറ്റവും നിഷ്പക്ഷതയോടു കൂടി വ്യവഹരിപ്പാൻ ഞങ്ങൾ ശ്രമിച്ചു. എങ്കിലും ഇംഗ്ലീഷുകാരുടെ നിലയിൽ നിന്നുകൊണ്ടാണ ഞങ്ങൾ അതിനെ പരിശോധിച്ചതു. കഴിയുന്ന ശ്രമം ചെയ്യുകിലും, നാട്ടുസഭയുടെ ഭാഗം ഞങ്ങൾ ശരിയായി പറഞ്ഞിട്ടില്ലെന്ന വന്നിരിക്കാം. ഇനി ഇദ്ദേഹത്തിന്റെ അഭിപ്രായം.

"൧൮൨൦-ലും പിന്നെ ൧൮൩൬-ലും ഇംഗ്ലീഷ് സത്യക്രമ ശുശ്രൂഷയോ സുറിയാനി ക്രമത്തിൽനിന്ന വളരെ വ്യത്യാസപ്പെട്ട ഒരു ക്രമമോ നടപ്പാക്കുവാൻ മിഷ്യനറിമാർ ശ്രമിച്ചു. ൧൮൩൪-ലെ റിപ്പോർട്ടിൽ അവരിൽ ഒരുത്തൻ തന്നെ പറയുന്നതു, സുറിയാനി കുർബാനക്രമത്തിനു പകരം നമ്മുടെ ഇംഗ്ലീഷ് സത്യക്രമം ഉപയോഗിപ്പാൻ ഏറക്കാലം ചെല്ലും മുമ്പെ സംഗതിയാകുമെന്നു [illegible]. ഇതുകൾ വാസ്തവമെങ്കിൽ എതിരേറ്റ ഈ മിഷ്യനറിമാരുടെ നല്ല ഉദ്ദേശങ്ങൾ ശ്ലാഘിപ്പാൻ നമുക്കു എത്ര മനസ്സുണ്ടായിരുന്നിട്ടും, ഒരു ഇതര സ്വതന്ത്രസഭയുടെ ശുശ്രൂഷക്രമം മാറ്റുവാൻ ചെയ്ത പ്രയത്നങ്ങളെ ഒരു വിധത്തിലും ന്യായീകരിക്കുവാൻ പാടില്ല. സത്യസഭക്കടുത്തവർ സമ്മതിക്കാത്തതും മറ്റെന്തുമായ പല തെറ്റുകളും സുറിയാനിതക്സായിൽ ഉണ്ടെന്ന സമ്മതിച്ചാലും പോർത്തുഗീസിലെ മൂന്നൊ നാലോ പട്ടക്കാർ ഔദാര്യംകൊണ്ടുമാത്രം തങ്ങൾക്കു പ്രവേശനം കിട്ടിയ ഈ സഭയിലെ ശുശ്രൂഷക്രമം തക്കതായ അധികൃതമില്ലാതെ മാറ്റുവാൻ ശ്രമിച്ചപ്പോൾ ഇവരുടെ നില ശരിയെന്നു വരുന്നതല്ല. നമ്മുടെ സഭയിൽ ഇതുപോലെ ഒരു സംഗതി ഉണ്ടായിരുന്നെങ്കിൽ വിചാരിച്ചാൽ ഇതിന്റെ സാക്ഷാൽ ഗൗരവം മനസ്സിലാകും. മറ്റെല്ലാവിധത്തിലും ശ്ലാഘനീയന്മാരായിരുന്ന മിഷ്യനറിമാർക്കു ഈ നടത്ത അവരുടെ സ്വന്ത സാക്ഷിയിൽനിന്നുതന്നെ വിധിക്കപ്പെട്ടാൽ ഒന്നാം കാര്യങ്ങൾ ഒത്തവണ്ണം ചെയ്യാനുള്ള പ്രയാസം കാണിക്കുന്ന ഒരു ലക്ഷ്യമായിരിക്കുന്നു". (പു. ൩൩൭. ൩൩൮).

നിഷ്പക്ഷവാദിയെന്നും, വല്ല [illegible] ഉണ്ടെങ്കിൽ അതു മിഷ്യനറിമാരുടെ ഭാഗത്തെക്കാണെന്നും താൻതന്നെ സമ്മതിക്കുന്ന ഈ സായ്പിന്റെ അഭിപ്രായം മലയാളമിത്രാധിപർ മനസ്സിരുത്തി വായിക്കട്ടെ.

കന്യാസ്ത്രീ അമ്മ പത്തുപെറ്റ സംഗതിയിൽ മിഷ്യനറിയുടെയും മല്പാന്റെയും തർക്കം സാലിസ്ബറി സ്ക്വയറിൽനിന്ന പ്രസിദ്ധപ്പെടുത്തിയ പുസ്തകങ്ങളിൽ കാണാത്തതുകൊണ്ടു മ. മി. പ. അതിനെ അപ്പോക്രിഫായാക്കി തള്ളിക്കളഞ്ഞിരിക്കുന്നു. സംഗതി വാസ്തവമാണെങ്കിൽ ലജ്ജിക്കേണ്ടതു ഞാനല്ല, ഇതു ചെയ്ത മിഷ്യനറിയും അദ്ദേഹത്തെ നീതികരിക്കുവാൻ പുറപ്പെടുന്ന മിത്രവുമാണ. ഈ "വൃദ്ധ

യുടെ കുഡുംബം ഉയൎന്ന അവസ്ഥയിലും ഇരുന്നാൽ തന്റെ പുത്രിയുടെ കുറവിനെ കണ്ടു തന്റെ സ്വത്തനുസരിച്ചും ഒരു നല്ലഭാഗം അവൾക്കു അവളുടെ പിതാവു കൊടുക്കണം. അല്ല ഇരുപാട്ടുകാരും സമ്മതിയിലിരിക്കുന്നു എങ്കിൽ നിൎബ്ബന്ധം കൂടാതെ ന്യായമായ വിധത്തിൽ ഒരു സംഖ്യ വാങ്ങിക്കുകയൊ കൊടുക്കുകയൊ ചെയ്യണം. പരിഷ്കാരം വൎദ്ധിച്ചതു കൊണ്ടു സ്ത്രീധനസംഖ്യ കൂടണമെന്നൎത്ഥമില്ലാ. പുരുഷന്റെ പിതാവു തന്റെ പുത്രനു ഭാൎയ്യയാകേണ്ടസ്ത്രീയെ! വിദ്യാഭ്യാസമുള്ളവളൊ എന്നും സ്ത്രീയുടെ പിതാവും അപ്രകാരം തന്നെ തന്റെ പുത്രിയുടെ ഭൎത്താവാകേണ്ട പുരുഷൻ വിദ്യയുള്ളവനും സൽസ്വഭാവിയും ആണോ എന്നു രണ്ടു ഭവനക്കാരും തമ്മിൽ വിശ്വാസ ചെയ്യുമോ എന്നും മറ്റും അനേകതരത്തിൽ, പണമൊഴികെ, ബന്ധുത്വത്തിന്ന ബന്ധമായിരിക്കുന്ന ഏതെങ്കിലും ഉണ്ടോ എന്നാരാഞ്ഞു നോക്കണം. ഇങ്ങനെ ചെയ്താൽ ഇതിൽ നിന്നു ഉളവാകുന്ന ഗുണങ്ങളും അനവധിയാണല്ലോ. അല്ലാതെകണ്ടു ഒരുത്തന്റെ വലിപ്പവും സ്ഥലിന്റെ നിലവും മെത്രാച്ചന്റെ കുഡുംബം എന്നോൎത്തുമൊക്കെ തന്റെ പുത്രിമാരെ വിവാഹം ചെയ്തുകൊടുക്കുന്നതിനാലാണു ചിലപ്പോൾ വല്യപ്പച്ചൻ സുറിയാനിക്കാരെ സാക്ഷാൽ വിലമതിക്കുമ്പോൾ കൊച്ചുമകനു, ശദ്ധിലും മറ്റുമൊക്കെ ഉണ്ടാകുന്നതു.

രണ്ടാമതായിട്ടു നമ്മുടെ വിദ്യാൎത്ഥികളുടേയും വിദ്യാഭ്യാസം കൊണ്ടുന്നതിയെ പ്രാപിച്ചവരുടെ യത്നം ഇതിൽ അപേക്ഷിതമായിരിക്കുന്നു. ബി. ഏ. ഡിഗ്രി എടുത്താൽ പിന്നെ സംസാരിക്കുന്നതു പ്രമാണവിരുദ്ധം എന്നോ ഗൌരവക്കുറവെന്നോ ഒക്കെ വിചാരിക്കുന്ന സ്വഭാവം ത്യജിക്കണം. ഇംഗ്ലാണ്ടു മുതലായ പശ്ചിമദേശങ്ങളിൽ വിദ്യാവിശാരദന്മാരായ ആളുകൾ തങ്ങളുടെ ഇടയിലെ ക്രമവിരുദ്ധമായ നടപടികൾക്കു തങ്ങളുടെ സ്വയമുപേക്ഷിച്ചുള്ള യത്നാത്താൽ പരിഹാരം വരുത്തീട്ടുണ്ടെന്നുള്ളതു അടിമക്കച്ചവടം നിൎത്തൽ ചെയ്തത് മുതലായ സംഭവങ്ങളാൽ അറിയാവുന്നതാണല്ലോ. എന്നതന്നെയുമല്ലാ നമ്മുടെ നാട്ടിൽ തന്നെ സഭ്യന്മാരായ അനേക ഹിന്തു മഹാത്മാക്കൾ തങ്ങളുടെ അക്ഷീണമായ പ്രയത്നത്താൽ ലേഖനങ്ങൾകൊണ്ടും മറ്റും താലികെട്ടുകല്യാണം മുതലായി തങ്ങളുടെക്കൂട്ടരുടെയിടയിൽ നടപ്പായിരുന്നതും പണവ്യയം അല്പമല്ലാത്തതുമായിരുന്ന അടിയന്തിരക്രമത്തിൽ എത്രയൊ മാററം അവർ വരുത്തിട്ടുണ്ട. അതു പോലെ നമ്മുടെ മഹാന്മാരും പ്രയത്നിച്ചാൽ ഒരിക്കലും സാധ്യ അകാതെപോകുന്നതല്ല. "ഒരു രാജ്യത്തിന്റെയൊ ഒരു സമുദായത്തിന്റെയൊ അഭ്യുദയം അതിലെ സൽസ്വഭാവികൾ പരോപകാരതല്പരന്മാരും പരഗുണകാംക്ഷിതന്മാരുമായവരുടെ സംഖ്യയിൽ അപേക്ഷിതമായിരിക്കുന്നു" എന്നാണല്ലോ ചില മഹാന്മാരുടെ മതം. ആകയാൽ നമ്മുടെ സാമൂഹ്യ പ്രതിപത്തിയെ കാംക്ഷിക്കുന്ന ഓരോ അംഗങ്ങളും ഇതിൽ യാതൊരു വ്യത്യസ്ഥതയും നോ

ക്കാതെകണ്ടു ഐകമത്യപ്പെടുവാൻ യത്നിച്ചു ഇതിനു പരിഹാരം വരുത്തുന്നതിനെ കാണ്മാനായി പാൎത്തുംകൊണ്ടിരുന്ന ഞാൻ ഇപ്പോൾ വിരമിക്കുന്നു.

യാക്കോബായക്കുട്ടി.

---

## കുൎബ്ബാന പാപമോചനത്തിനുള്ളതല്ലയൊ?

(തുടൎച്ച)

൨. പാപം എപ്പോൾ ഉണ്ടായി? ഈ ചോദ്യം വളരെ ഗൌരവമായും ഭയങ്കരപ്പെടത്തക്കതുമാകുന്നു എന്നു ഞാൻ വിശേഷിച്ചു പറയണമെന്നില്ലല്ലൊ. ലോകത്തിലുണ്ടായിട്ടുള്ള അനേക മതങ്ങൾക്കു കാരണീഭവിച്ചതും ഭവിഷ്യജ്ജന്മത്തിൽ ശിക്ഷാരക്ഷകളുണ്ടെന്നു വിശ്വസിപ്പാൻ ഹേതുഭൂതമായി തീൎന്നതു നമ്മുടെ പ്രസ്തുതവിഷയമായ പാപം ഉണ്ടെന്നു നാം വിശ്വസിക്കുന്നതിനാലത്രെ പാപത്തെ പറ്റി പ്രതിവാദിപ്പാൻ പോകുന്നതായ ഈ പ്രമേയം വളരെ ഗൌരവാവഹമായിരിക്കുന്നതു ആകുന്നു എന്നു ഞാൻ വിചാരിച്ചിരിക്കുന്നു. പാപം അനാദിയായിട്ടുള്ളതാകുന്നുവൊ? അതൊ, ഇടകാലത്തു മുളച്ചുണ്ടായതൊ? എല്ലാ വസ്തുക്കൾക്കും ഒരുത്ഭവസ്ഥാനം ആവശ്യമായിരിക്കുന്നതുകൊണ്ടു പ്രസ്തുതവിഷയമായിരിക്കുന്ന പാപത്തിന്റെ ഉത്ഭവം എവിടെനിന്നു? വിരുദ്ധഗുണങ്ങളിൽ നിന്നു അതാതിന്റെ വിരുദ്ധഗുണങ്ങൾ ജനിക്കുമ്പോൾ, നന്മയിൽ നിന്നു തിന്മയും, തിന്മയിൽ നിന്നു നന്മയും, ഉത്ഭവിക്കണമെല്ലൊ. ഈ തത്വപ്രകാരം നന്മ നിത്യമായിരിക്കുന്നതിനോടു കൂടി തിന്മയും നിത്യമായിരിക്കേണ്ടയൊ? അല്ലെങ്കിൽ പുണ്യം പുണ്യമായിരിക്കണമെങ്കിൽ തദ്വിരോധമായ പാപവും ഉണ്ടായിരിക്കേണ്ടയൊ? എന്നിങ്ങനെയുള്ള ചോദ്യങ്ങൾ, നമ്മുടെ ബുദ്ധിയെ ഭ്രമിപ്പിക്ക എന്നു മാത്രമല്ല നമ്മെ അന്ധകാരസാഗരത്തിൽ നയിപ്പിക്കയും ചെയ്യുന്നു. നാം നിവസിക്കുന്നതായ ഈ ഭൂഗോളത്തിൽ ഉത്ഭവിതമായ സമസ്ത മതസ്ഥന്മാരും ഒരുപൊലെ സമ്മതിക്കുന്നതു പാപം എന്നൊന്നുണ്ടെന്നും, നാം പാപികളാകുന്നു എന്നും അത്രെ സൎവ്വജ്ഞനിയന്താവായ ഈശ്വരങ്കൽ നിന്നു പാപം ഉത്ഭവിച്ചു എന്നുള്ള ഹിന്തുതത്വജ്ഞാനോപദേശം കേവലം മിത്ഥ്യയായിട്ടുള്ളതാണെന്നുള്ള സത്യത്തെ സാധൂകരിക്കുന്നതിലേക്കു ഇപ്പോൾ സൌകൎയ്യമില്ലെന്നു മാത്രമല്ല ലിഖിതദൈൎഘ്യതയെ ഭയന്നും അവയെ ഞാൻ വിട്ടൊഴിയുന്നു. സമുദായങ്ങളുടെ നിലനില്പിന്നായിട്ടു മനുഷ്യർ ഉണ്ടാക്കിതീൎത്തിട്ടുള്ള ഒരുതരം ഉപായമാണ് പാപം എന്നുള്ള നാസ്തികവാദത്തിനും സമാധാനം പറയുന്നതിനു എനിക്കു ഇപ്പോൾ ഉന്നമില്ല. പാപത്തെപറ്റി വെറും യുക്തിവാദത്തിൽ പ്രവേശിച്ചു മനസ്സിനെ വിഷമിപ്പിക്കയും നമ്മെ തന്നെ അവിശ്വാസത്തിൽ ആക്കിതീൎക്കയും ചെയ്യുന്നതിനെക്കാൾ സമുചിതം സൎവ്വേശ്വരന്റെ അരു

ശ്വേദമായ ക്രിസ്തുമതോപദേശാധാരമാകുന്ന ബൈബിൾ പ്രമാണത്തിൽ ഇവയെ സംബന്ധിച്ചു പ്രസ്താവിച്ചിരിക്കുന്ന തത്വങ്ങളെ പരിശോധിച്ചു പരോപകാരപ്രദമാക്കി തീൎക്കുന്നതു ഉത്തമമെന്നു വിചാരിക്കുന്നതിനാൽ ഞാൻ ആ വിഷയത്തിലേക്കു പ്രവേശിക്കുകയാണ്.

നമ്മുടെ ആദ്യ മാതാപിതാക്കന്മാരായ ആദാമും ഹവ്വായും പാപത്താൽ മാലിന്യപ്പെടുന്നതിനു മുമ്പായി സകല സൽഗുണ സംപൂൎണ്ണനും നിത്യനും അഖണ്ഡനും ആയ സൎവേശ്വരന്റെ സൃഷ്ടികളിൽ ഒരുവകക്കു പാപകന്മഷത്താൽ സൎവ്വേശ്വരന്റെ ആസ്ഥാനമായ നാകലോകത്തിൽ നിന്നു നിഷ്കാസനം ചെയ്യപ്പെട്ടതായി ശുദ്ധ ബൈബിൾ പ്രമാണത്തിൽ (യഹൂദാ ൧: ൬ പത്രോ ൨-൪) എന്നിസ്ഥലങ്ങളിലും വേറെ ചില വാക്യങ്ങളിലും കാണുന്നതിനാൽ നരകലോകം ഉണ്ടാകുന്നതിനു വളരെ കാലം മുമ്പെ സാത്താനും തജ്ജന്യമായ പാപവും ഉണ്ടായിരുന്നു എന്നു നാം കാണുന്നതിനാൽ തള്ളപ്പെട്ട ദൂതഗണങ്ങൾ ഏതു പ്രകാരം പിശാചുക്കൾ ആയിതീൎന്നു എന്നും പാപത്തിൽ നിന്നു പിശാചുണ്ടായതൊ? പിശാചിൽ നിന്നു പാപം ഉണ്ടായതൊ! എന്നിങ്ങിനെയുള്ള പ്രശ്നങ്ങൾക്കു ശുദ്ധപുസ്തകം വ്യക്തമായി നമുക്കു മറുപടിതരുന്നില്ല എങ്കിലും ഈ പാപത്തിന്റെ നിൎമ്മിതാവു പിശാച എന്നും സാത്താനെന്നും പറയുന്ന ആ പഴയസൎപ്പമാണെന്നു വിചാരിക്കേണ്ടിയതിലേക്കു ചില തെളിവുകൾ ശുദ്ധപുസ്തകത്തിൽ കാണുന്നുണ്ട്.

“നിങ്ങൾ പിശാചാകുന്ന നിങ്ങളുടെ പിതാവിൽ നിന്നാകുന്നു, നിങ്ങൾ നിങ്ങളുടെ പിതാവിന്റെ മോഹങ്ങളെ ചെയ്വാനും ഇച്ഛിക്കുന്നു അവൻ ആദിമുതൽ തുടങ്ങി കുലപാതകനായിരുന്നു. അവനിൽ സത്യമില്ലായ്കകൊണ്ടു അവൻ സത്യത്തിൽ നിലനിന്നില്ലാ. അവൻ അസത്യവാദിയും അതിന്റെ പിതാവുമാകകൊണ്ടു അവൻ അസത്യം പറയുമ്പോൾ തന്റെ സ്വന്തമുള്ളതിൽ നിന്നു പറയുന്നു” (യോഹ ൮ ൪൪) കൂടാതെ “പാപം ചെയ്യുന്നവൻ പിശാചിൽ നിന്നാകുന്നു. എന്തുകൊണ്ടെന്നാൽ പിശാച ആദിമുതലെ പാപം ചെയ്യുന്നു” (൧ യോഹ ൩. ൮) ഈ മഹാ വാക്യങ്ങളിൽ നിന്നു നമ്മുടെ പ്രസ്തുതവിഷയമായ കല്മഷത്തിന്റെ ഉത്ഭവസ്ഥാനം മിശിഹായും ശുദ്ധ യോഹന്നാനും പഠിപ്പിക്കുന്നതു പോലെ സാത്താനിൽ നിന്നാണെന്നു വിചാരിക്കേണ്ടിയിരിക്കുന്നു.

എന്നാൽ അവൻ അസത്യം പറയുമ്പോൾ തനിക്കു സ്വന്തമുള്ളതിൽ പറയുന്നു എന്നു നാം കാണുന്നതിനാൽ അസത്യം അവനുന്നു സ്വതസിദ്ധമായിട്ടുള്ളതാണെന്നു വെളിപ്പെടുന്നു. അതിനാൽ സ്വതസിദ്ധമായിട്ടുള്ള പാപം പിശാചിനു അന്യാശ്രയം കൂടാതെ ലഭ്യമായതാണെന്നല്ലൊ നാം വിചാരിക്കേണ്ടതു നമ്മുടെ ജീവനാകട്ടെ ശക്തിയാകട്ടെ നമുക്കു സ്വയമായി ഉണ്ടായതെന്നു നാം വിചാരിക്കുന്നില്ല. അവയെല്ലാം ദൈവം നമുക്കു തന്നിട്ടുള്ള ദാനങ്ങളാകു

ന്നു ജീവനിൽ നിന്നു ജീവൻ ഉത്ഭവിക്കുന്നു എന്നുള്ള ജീവശാസ്ത്രപ്രകാരം സമസ്ത ജീവികളുടെയും ജീവൻ ദൈവത്തിൽ നിന്നായിരിക്കണം. ഈ സിദ്ധാന്തപ്രകാരം സാത്താന്റെ ജീവനും ദൈവത്തിൽ നിന്നായിരിക്കണമെല്ലൊ. ദൈവം അവനു ജീവനെ കൊടുത്തപ്പോൾ അതോടു കൂടി പാപവും കൊടുത്തു എന്നു നാം വിചാരിക്കുന്നെങ്കിൽ പാപം പിശാചിന്റെ സ്വന്ത സൃഷ്ടിയാണന്നുള്ള സിദ്ധാന്തം പരിച്ഛേദിക്കപ്പെട്ടു പോകുമല്ലൊ. അത്യുന്നാൽ ജീവൻ അവനു എപ്പോൾ കൊടുത്തുവൊ അപ്പോൾ പാപവും കൂടി കൊടുക്കാതെ പിന്നീടു പാപം അവൻ സ്വയമായി ഉണ്ടാക്കിയതാകുന്നു.

അവൻ ആദിതുടങ്ങി കുലപാതകനായിരുന്നു എന്നും ആദിമുതൽ പാപം ചെയ്യുന്നു എന്നും നാം കാണുന്നതിനാൽ ആദിതുടങ്ങി ആദിമുതൽ ഈ പദങ്ങൾ തള്ളപ്പെട്ട ദൂതഗണങ്ങൾ എപ്പോൾ തന്റെ ശുദ്ധാവസ്ഥയെ വിട്ടുവൊ അപ്പോൾ മുതലുള്ള കാലത്തിനാണ് ആദിമുതൽ എന്നു സങ്കല്പിച്ചിരിക്കുന്നതു. "ശുദ്ധമുള്ളതിൽ നിന്നു അശുദ്ധമുള്ളതിനെ പുറപ്പെടുവിക്കുന്നവൻ ആര്" മധുര ഉറവയിൽ നിന്നു കയ്പുവെള്ളമൊ, നല്ല ഉറവയിൽ നിന്നു ഉപ്പുവെള്ളമൊ, പുറപ്പെടുകയില്ല. എന്നുള്ള തത്വപ്രകാരം ശുദ്ധതയിൽ സൃഷ്ടിച്ചിരുന്ന ദൂതഗണങ്ങൾക്കു അശുദ്ധവിചാരം ഉണ്ടായതു എവിടെ നിന്നു, എന്നും പിശാചിനെക്കാൾ പ്രായാധിക്യം പാപത്തിനാകുന്നുവൊ? അതൊ, പാപത്തിൽനിന്നു പിശാചുണ്ടായതൊ? എന്നിങ്ങനെയുള്ള പ്രശ്നങ്ങൾക്കു, ഒരു പ്രതിവാക്യം കൊടുക്കുന്നതു വളരെ അശക്യമായ കാര്യമാകുന്നു ഞാൻ വിചാരിക്കുന്നു. ഈ വിഷയത്തെസംബന്ധിച്ച ചില എഴുത്തുകാർ താഴെ വരുന്ന പ്രകാരം പ്രസ്താപിക്കുന്നു. "പിശാചാണു പാപത്തെ ഉണ്ടാക്കിയ്യ എന്നാൽ അതിനാൽ പിശാചിനാണ് പ്രായാധിക്യം എന്നും തോന്നും പിശാചു പാപത്തെ ഉണ്ടാക്കി പാപം പിശാചിനെ ഉണ്ടാക്കി. ഇതെങ്ങിനെയാണ് സംഭവ്യം ആകുന്നതു. എന്നാലോചിക്കുന്നതായാൽ സംഗീതകാരൻ സംഗീതത്തെയും സംഗീതം സംഗീതകാരനെയും ഉണ്ടാക്കി എന്നു പറയുന്നതുപോലെയാണ്. സംഗീതമില്ല എങ്കിൽ സംഗീതകാരനും സംഗീതകാരൻ ഇല്ല എങ്കിൽ സംഗീതവുമില്ല. സംഗീതം ലോകത്തിൽ ഇല്ലാതിരുന്ന കാലത്തു ഒരു മനുഷ്യൻ ഒരു സംഗീതം ഉണ്ടാക്കി. ആ സംഗീതം ഉണ്ടാക്കിയ്യ ഏതുവിനാഴികയിലൊ ആ വിനാഴികയിൽ അവൻ ഒരു സംഗീതകാരനായി ഭവിച്ചു. അതുകൊണ്ടു അതുല്യമായ ഒരു സംഗീതത്തെ നിർമ്മിച്ചവൻ ഇല്ലായ്മയിൽ നിന്നു ഒരു സംഗീതത്തെയും ഇല്ലായ്മയിൽ നിന്നു ഒരു സംഗീതകാരനേയും ഉണ്ടാക്കുവാൻ വിചാരിക്കയും പ്രയത്നിക്കയും ഉണ്ടാക്കുകയും ഒരേസമയത്തിൽ തന്നെ ചെയ്തു എന്നും പറയേണ്ടിയിരിക്കുന്നു. ഇതു ഒരുവിധത്തിൽ ആലോചിക്കുമ്പോൾ സംഗീതകാരൻ സംഗീതത്തെയും സംഗീതം സംഗീതകാ

രനെയും ഉണ്ടാക്കിയില്ല. എന്നാൽ സംഗീതക്കാരനല്ലാത്ത ഒരു മനുഷ്യൻ ഒരു സംഗീതത്തെയും, ഒരു സംഗീതക്കാരനേയും ഒരേ സമയം ഉണ്ടാക്കീട്ടുള്ളതാണ് അതായ്തു താൻ ഒരു സംഗീതം ഉണ്ടാക്കുകയും തന്നത്തന്നെ ഒരു സംഗീതക്കാരനാക്കിത്തീൎക്കയും ചെയ്യു. ഇതുപോലെ തന്നെ ദൈവത്തിൻെറ ഒരു സൃഷ്ടി പാപത്തെ ഉണ്ടാക്കുകയും തന്നെത്തന്നെ പിശാചാക്കിത്തീൎക്കയും ചെയ്യു". പാപത്തിൻെറ ഉത്ഭവം പിശാചിൽ നിന്നാണെന്നു സാധുകരിക്കാൻ പ്രയോഗിച്ച ഈ തെളിവിൻെറ ബലാബലം എത്രത്തോളമുണ്ടെന്നു എനിക്കറിഞ്ഞുകൂടാ.

എന്തെന്നാൽ സംഗീതത്തെ ഉണ്ടാക്കേണ്ടുന്നതിലേക്കുള്ള വാസന സംഗീതം കേട്ടിട്ടില്ലാത്തവനെങ്കിലും സംഗീതവാസന അവന്നു പ്രകൃതിസിദ്ധമായിരിക്കണമെല്ലോ അതു ദൈവം അവന്നു കൊടുത്തതായിരിക്കയും ചെയ്യും. അപ്രകാരം തന്നെ ശുദ്ധതയിൽ സൃഷ്ടിച്ചിരുന്ന ദൈവദൂതന്മാൎക്കു പാപത്തെ നിൎമ്മിക്കേണ്ടതിലേക്കുള്ള വാസന സൃഷ്ടിപ്പിൽ തന്നെ അവനുണ്ടായിരുന്നു എന്നു പറയേണ്ടിവരും. അതു വല്ലതെ പിശകായ കാര്യം തന്നെ. പാപത്തിൻെറ നിൎമ്മിതാവു സാത്താനാണെന്നു മ്ശിഹായും അപ്പോസ്തലന്മാരും നമ്മെ പഠിപ്പിക്കുന്നതു നാം വിശ്വസിക്ക എന്നല്ലാതെ പാപം പിശാചിൽ എങ്ങിനെ ഉണ്ടായി എന്നുള്ള അന്വേഷണം നമ്മെ അന്ധകാരസാഗരത്തിൽ നയിപ്പിക്കയും ചെയ്യും, അതുശ വേദമാകുന്ന ദിവ്യവെളിപ്പാടിൽ പലസംഗതി നമുക്കു അഗോചരമായിരിക്കുന്നതുപോലെ പിശാചിൽ പാപം എങ്ങിനെ ഉത്ഭൂതമായി എന്നുള്ളതും നമുക്കു അഗോചരമായിരിക്കുന്നു. അതീന്ദ്രിയമായിരിക്കുന്ന നമ്മുടെ ബുദ്ധിക്കു യാതൊന്നു വിഷയീഭവിച്ചില്ലാ എന്നുവെച്ച അതു അബദ്ധമെന്നോ തെറ്റെന്നോ വിധിച്ചുകൂടാ. പാപത്തെയും നീതിയേയും ന്യായപ്രമാണത്തെയും സംബന്ധിച്ച സരസമായി പ്രതിവാദിച്ച ഒരു വല്ല്യ എഴുത്തുകാരനായ പൌലൂസ് ഒന്നും തന്നെ പറയുന്നില്ലാ. പാപത്തിൻെറ ഉത്ഭവം വ്യക്തമായി അറിയാമായിരുന്നു എങ്കിൽ അദ്ദേഹം അതിനെ തെളിയിച്ചേനെ. അവനിൽ സത്യമില്ലായ്കകൊണ്ടു അവൻ സത്യത്തിൽ നിലനിന്നില്ലാ എന്നു മ്ശിഹാ പഠിപ്പിച്ചിരിക്കുന്നതുകൊണ്ടു അവൻ സത്യത്തിൽ നിന്നു തെറ്റുകയും വല്ല്യ നാളിലെ വിധിക്കായിട്ടു നിത്യ ചിലങ്ങുകളിൽ അന്ധകാരത്തിൻ കീഴിൽ അവനെ പാൎപ്പിച്ചിരിക്കയും അലറുന്ന സിംഹം പോലെ ആരെ വിഴുങ്ങേണ്ടു എന്നു തിരഞ്ഞു നടന്നു നമ്മുടെ ആദ്യമാതാപിതാക്കന്മാരായ ആദാമിനെയും ഹവ്വായേയും സത്യത്തിൽനിന്നു തെറ്റിക്കയും പാപം, മരണം, കണ്ണുനീരു, ദുഃഖം, കരച്ചിൽ, കിംബഹുനാ ദൈവമുമ്പാകെ നല്ലതെന്നു തോന്നിയ സകലത്തെയും മായക്കു കീഴാക്കപ്പെടുത്തുകയും ചെയ്കമാത്രമല്ലാ അവൻ ഇഹലോകത്തിൻെറ പ്രഭുവുമായിത്തീൎന്നു. പിശാചിനാൽ പാപവും പാപത്താൽ മരണവും ലോകത്തിലേക്കു പ്രവേശിച്ചതു

കൂടാതെ ആദാമിന്റെ സന്തതികളായ സർവ്വ മനുഷ്യരും പാപം ചെയ്തു ദൈവമഹിമയ്ക്കു കുറവുള്ളവരായിത്തീരുകയും ചെയ്തു.

കെ. സി. ഉമ്മൻ (തുടരും)

## നോമ്പിനെക്കുറിച്ചു.

യോവേൽ ൨. ൧൨. വാക്യം.

"ഇന്നി കർത്താവു പറയുന്നു നോമ്പോടും, കരച്ചിലോടും, വിലാപങ്ങളോടും നിങ്ങളുടെ പൂർണ്ണഹൃദയങ്ങളോടു കൂടെ എങ്കലേക്കു തിരിവിൻ".

അല്ലയൊ പ്രിയ സഹോദരന്മാരെ നാം ദൈവികസംബന്ധമായ ഏതെങ്കിലും സംഗതികളെക്കുറിച്ചു സംസാരിക്കുന്നതിനൊ പ്രവൃത്തിക്കുന്നതിനൊ ഭാവിക്കുമ്പോൾ നമ്മുടെ ജന്മശത്രുവായിരിക്കുന്ന പിശാചു അതിൽനിന്നു നമ്മെ തെറ്റിക്കുന്നതിനായി അലറുന്ന സിംഹംപോലെ നമ്മുടെ ചുറ്റും നടക്കുന്നു എന്നു നാം അറിഞ്ഞിരിക്കുന്ന ഒരു സംഗതിയാകുന്നുവല്ലൊ. ൧. പത്രൊ. ൫. ൮. അതിനാൽ ഈ സംഗതിയിൽ അപ്രകാരം സംഭവിക്കാതെ, നമ്മുടെ ആത്മാക്കളുടെയും ജീവിതത്തിനുതകുന്നതായി തീരേണ്ടുന്നതിനു മുന്നമെ ദൈവത്തിൽ ശരണപ്പെട്ടുകൊണ്ടു ഇതിനെ വായിക്കേണമെന്നു നിങ്ങളുടെ സ്നേഹത്തോടു അപേക്ഷിച്ചുകൊള്ളുന്നു.

പ്രിയ സഹോദരന്മാരെ നമ്മുടെ ആദ്യപിതാവായ ആദാം കല്പനലംഘനത്താൽ പാപത്തിൽ അകപ്പെട്ടുകയും തന്റെ പിൻഗാമികളായ മനുഷ്യരും ദൈവത്തിനു ഇഷ്ടമില്ലാതെയിരുന്ന ഓരോരൊ അക്രമങ്ങളിലും, വഷളത്വത്തിലും ജീവിച്ചുകൊണ്ടിരുന്നതിനാൽ, സർവ്വശക്തനായിരിക്കുന്ന ദൈവത്തിനു തന്റെ ഉഗ്രകോപത്തെ സംഗ്രഹിപ്പാൻ പാടില്ലാതെയായിട്ടു ജലപ്രളയം മുതലായ പലവിധ ബാധകളെക്കൊണ്ടു ലോകരെ ശിക്ഷിക്കയും, തനിക്കു പ്രത്യേകജനമായിട്ടു വിശ്വാസികളുടെ ദൃഷ്ടാന്തകാരനും ദൈവത്തിന്റെ സ്നേഹിതനുമായിരുന്ന അബ്രഹാമിൽനിന്നുള്ള സന്തതികളെ തെരിഞ്ഞെടുക്കയും ചെയ്തു. ഇതിനുശേഷമായി തന്റെ ശക്തിയുള്ള കൈകളാലും നീട്ടപ്പെട്ട ഭുജത്താലും ഇസ്രായേൽക്കാരുടെ ജന്മശത്രുക്കളായിരുന്ന ഫറോ മുതലായവരിൽനിന്നും അവരെ വീണ്ടെടുക്കയും താൻ വാഗ്ദത്തം ചെയ്തിരുന്ന ദേശമായ കനാൻദേശത്തെ അവർക്കു അവകാശമായിട്ടു കൊടുക്കയും ചെയ്തു. പിന്നെ അവരുടെമേൽ ഭരണകർത്താക്കന്മാരായി കാലാനുരൂപമായ ഓരോരൊ അധികാരികളെ താൻതന്നെ നിയമിച്ചാക്കുകയും അവർക്കു കല്പനാപ്രമാണങ്ങളെയും ന്യായപ്രമാണങ്ങളെയും ഓരോരൊ സമയങ്ങളിൽ തന്റെ ദാസന്മാർമുഖാന്തിരം കൊടുക്കയും ചെയ്തു.

എന്നാൽ ഇസ്രായേല്യർ തന്റെ കല്പനകൾക്കും തന്റെ ഭൃത്യന്മാരായിരുന്ന ആളുകളുടെ ശബ്ദത്തിന്നും ചെവി കൊടുക്കാതെ അവരുടെ മോഹങ്ങളിൽ തന്നെ നടന്നുകൊണ്ടിരിക്കയും ചെയ്തിരുന്നു. അതിനാൽ തന്റെ കഠിനക്രോധത്തിനു അവർ പാത്രവാന്മാരായിത്തീരുവാൻ തക്ക നിലയിൽ എത്തിയിരുന്നപ്പോൾ തനിക്കു അവരുടെമേൽ മനസ്സലിവു തോന്നുകയും അവർ അതിൽനിന്നു വിട്ടുതിരിയുന്നതിനു തന്റെ ഭൃത്യനായ യോവേലിനെക്കൊണ്ടു വിളിച്ചുപറയിച്ച ഒരു വചനമാകുന്നു ഈ പറഞ്ഞിരിക്കുന്ന വാക്യം എന്നു ചിന്തിച്ചുകൊൾക.

ഹാ എത്ര അതിശയകരമായ ഒരു സംഗതിയാകുന്നു. തന്റെ സഭയിൽ താൻ കല്പിച്ചു സ്ഥിരപ്പെടുത്തിയിരിക്കുന്നതെന്നു ആലോചിക്ക. പാപത്തിൽനിന്നു വിടുതൽ പ്രാപിക്കേണ്ടുന്നതിനു എത്രയും ഉത്തമമായ ഒരു മാർഗ്ഗമാകുന്നു ഇതു. തങ്ങളുടെ വയറിനെ ദൈവമാക്കി വിചാരിച്ചുവരുന്ന ആത്മാക്കളുടെ പ്രഥമദൃഷ്ടിയിൽ നിന്ദ്യങ്ങളായി കാണപ്പെടുന്നു എന്നു വരികിലും പാപത്താൽ വലയപ്പെട്ടിരിക്കുന്ന ആത്മാക്കളുടെ വിടുതലിനു പരമകാരുണികനായിരിക്കുന്ന ദൈവം ഈ സംഗതിയിൽ എത്രമാത്രം തല്പരപ്പെടുന്നു എന്നു ചിന്തിക്ക. നാം സ

ത്യഹൃദയത്തോടും ശ്രദ്ധയുള്ള ആത്മാവോടും കൂടി നിത്യജീവന്റെ വചനങ്ങളെ ശോധന ചെയ്യുന്നു എങ്കിൽ അതിൽ അടങ്ങിയിരിക്കുന്ന ഇതിന്റെ രഹസ്യങ്ങളെ മനസ്സിലാക്കുവാൻ കഴിയുന്നതാണെല്ലൊ. അതിനാൽ സുറിയാനി സഭയുടെ കാത്തനാരന്മാരെ, വിശുദ്ധ പിതാക്കന്മാരുടെ കല്പനകൾ ആകട്ടെ, ഇതര മതക്കാരുടെ വിശ്വാസ നടപടികൾ ആകട്ടെ യാതൊന്നും വിചാരിക്കാതെ വിശുദ്ധിയുടെ വചനങ്ങളെ തന്നെ ഒന്നാമതായി ശോധന ചെയ്യാം. അപ്പോൾ സത്യനടപടികൾ ഏതാകുന്നു എന്നു നമുക്കു മനസ്സിലാകാമെല്ലൊ.

൫. പിതാവായ ദൈവം നമ്മുടെ ആദ്യപിതാവായിരുന്ന ആദാമിനെ ഏദന്റെ പറുദീസായിൽ ആനന്ദവും പരിശുദ്ധവുമായ സ്ഥിതിയിൽ സൃഷ്ടിച്ചാക്കിയിരുന്നപ്പോൾ അദ്ദേഹത്തിനു കല്പിച്ചുകൊടുത്തിരുന്ന ഒരു കല്പനയായി നമുക്കു വിചാരിക്കാം. (ആദ്യ. ൨. ൧൭) "നന്മതിന്മയുടെ അറിവിന്റെ വൃക്ഷത്തിൽനിന്നു നീ ഭക്ഷിക്കരുതു" ഈ അവസ്ഥയിൽ ആദാമിന്റെ സ്ഥിതിയെക്കുറിച്ചു വിചാരിക്കുന്നു എങ്കിൽ അവനു ആനന്ദവും സന്തോഷവുമല്ലാതെ, ദുഃഖത്തിന്റെ ഒരു ഛായയെങ്കിലും നിഴലെങ്കിലും അവനെ ബാധിച്ചിട്ടില്ലായിരുന്നു. അവനും ദൈവവുമായി എല്ലാപ്പോഴും സഹവാസം ചെയ്തുകൊണ്ടുതന്നെ ഇരുന്നു. അവൻ ഇപ്രകാരം പരമാനന്ദസ്ഥിതിയിൽ ഇരുന്നപ്പോൾ പോലും ഭക്ഷണസംബന്ധമായ സംഗതിയിൽ ആദാമിനു കല്പന കൊടുത്തിരുന്നു എങ്കിൽ പാപസമുദ്രത്തിൽ മുഴുകികിടക്കുന്ന നാമൊരോരുത്തരും ഈ നോൻപിനെ എത്രയും ഭക്തിയോടും വിശ്വാസത്തോടും കൂടെ കൊണ്ടാടേണ്ടുന്നതാകുന്നു എന്നു സ്വഭാവം തന്നെ നമ്മെ പഠിപ്പിക്കുന്ന ഒരു സംഗതിയാകുന്നുവല്ലൊ.

എന്നാൽ ഇതു ആദാമിനു നോൻപായി കല്പിച്ചുകൊടുത്തു എന്ന സംഗതിയിൽ തർക്കമുണ്ടെന്നിരുന്നാലും കാതലായിരിക്കുന്ന സംഗതിയുടെ നിഴലായി അനാദികാലംമുതലെ സൂചിപ്പിച്ചിരുന്ന സംഗതിയിൽ യാതൊരു വിപരീതവുമില്ലെല്ലൊ. അതിനാൽ വേറെ ഭാഗം നോക്കുക.

൬. സർവ്വശക്തനായിരിക്കുന്ന ദൈവത്തിന്റെ പ്രേരണയാൽ യെഹൂദസഭയിൽ നടത്തിവന്നിരുന്ന ഒരു ആചാരമായിരുന്നു എന്നു വിശുദ്ധ വേദം നമ്മെ പഠിപ്പിക്കുന്നു. (യോവേൽ ൨. ൧൨. സഖ. ൭. ൫. വൃ. ൮. ൧൯) ഈ വാക്യങ്ങളിൽ കർത്താവു ഇവയെ കല്പിച്ചു സ്ഥിരപ്പെടുത്തുന്നതായിട്ടും ഇതിനെ ഇസ്രായേല്യരിൽ ചിലരെല്ലാം അക്ഷരപ്രകാരം ആചരിച്ചുവന്നിരുന്നു എങ്കിലും അതാതിനു വേണ്ടുന്ന യോഗ്യതകളോടു കൂടെ ആചരിക്കാതെയിരുന്നതുകൊണ്ടു ഇസ്രായേലിനെക്കുറിച്ചു താൻ പരിതപിക്കുന്നതായും അത്രെ കാണുന്നതു. അതിനാൽ സ്നേഹസ്വരൂപനായ ദൈവം ഈ സംഗതിയെക്കുറിച്ചു എത്രമാത്രം കരുതലോടും താല്പര്യത്തോടും കൂടെ പ്രചരിപ്പിച്ചിരിക്കുന്നു എന്നു കാണുക. എന്നാൽ വിശുദ്ധിയുടെ ആത്മാവിനെ നിന്ദിക്കുന്നവരും തന്റെ കല്പനകളെ പ്രമാണിക്കാത്തവരുമായി അശുദ്ധ അധരങ്ങളോടു കൂടിയവരായ ജഡമയന്മാർക്കു ശരീരത്തെ പോഷിപ്പിക്കുന്നതിനു വിപരീതമായി ചട്ടപ്പെടുത്തിയിരിക്കുന്ന മത്സ്യമാംസം മുതലായവയിൽ നിന്നു ഒഴിഞ്ഞിരിക്ക എന്ന കല്പനകളെ നിവൃത്തിപ്പാൻ പ്രയാസവും ദുഃഖവും തോന്നുന്നുണ്ടെങ്കിലും സർവ്വശക്തൻ ഇതിൽ ഇഷ്ടപ്പെടുന്നു എന്നു വിചാരിക്കണമെ. അതിനാൽ നിന്റെ വിചാരം തെറ്റായിട്ടുള്ളതും മായം ചേന്നതുമാകുന്നു. അതിനാൽ നിനക്കു ദൈവത്തോടു യുദ്ധം ചെയ്യുന്നതിനു സംഗതിയാകാതിരിപ്പാൻ സൂക്ഷിക്കാ. എന്നാൽ സത്യനോൻപുകാരായി സത്യഭക്തന്മാരായിരുന്ന ആളുകൾ ഇവയെ നിറവേറ്റിയതിനാൽ വലിയ ഗുണവും സിദ്ധിച്ചിട്ടുണ്ടോ എന്നു ചിന്തിക്കാ.

൭. ഇസ്രായേൽ മക്കൾ സീനായിപർവ്വതത്തിന്റെ അടിവാരത്തുങ്കൽ വന്നപ്പോൾ അവർക്കു കല്പനച്ചട്ടങ്ങളെയും ന്യായപ്രമാണങ്ങളെയും കൈക്കൊള്ളേണ്ടുന്നതിനായിട്ടു മോശ പർവ്വതത്തിന്റെ മുകളിൽ കയറുകയും അവിടെ അവൻ യാതൊന്നും ഭക്ഷിക്കാതെയും കുടിക്കാതെയും നാല്പതു പകലും നാല്പതു രാവും നോൻപു നോക്കിയതായിട്ടു കാണുന്നു. (പുറപ്പാടു ൨൪. ൧൮. മുതൽ അവസാനം വരെ) ഇതിന്റെ ശേഷം പർവ്വതത്തിൽ നിന്നു ഇറങ്ങിവന്നപ്പോൾ മോശയുടെ ഭാവം എന്തായിരുന്നു എന്നു ആലോചിക്ക. അവരോടു കൂടി സദാ വസിച്ചിരുന്നവനായ മോശയുടെ മുഖത്തു നോക്കുവാൻ ഇസ്രായേൽമക്കളിൽ ഒരുത്തനും ധൈര്യ

മില്ലാതെയായി. അവന്റെ മുഖം സൂര്യനെപ്പോലെ ശോഭിച്ചു. അവന്റെ ഭാവം എത്രയോ മാറിപ്പോയി എന്നു വിചാരിക്ക. അതിനാൽ സത്യ നോമ്പിന്റെ രഹസ്യം സ്വല്പമായിട്ടെങ്കിലും ഇതിൽ നിന്നു മനസ്സിലാക്കാമല്ലോ. പിന്നെയും വേറെ ഭാഗം നോക്കുക.

൮. ദൈവത്തിന്റെ മനുഷ്യനായ ഏലിയാ ദീർഘദർശി യാതൊന്നും ഭക്ഷിക്കാതെയും കുടിക്കാതെയും നാല്പതു പകലും നാല്പതു രാവും നോമ്പു നോക്കിയതായി കാണുന്നു. (൧. രാജ. ൧൯. ൮) ഇതിനു തനിക്കു കിട്ടിയ പ്രതിഫലമെന്തായിരുന്നു. തൽക്കാലം അവന്റെ പ്രഥമദൃഷ്ടിയിൽ തോന്നിയിരുന്നതായ ചില സങ്കടങ്ങളുടെ ശേഷം ഇതാ അഗ്നിരഥത്തോടെ സ്വർഗ്ഗത്തിലേക്കു എടുത്തുകൊള്ളപ്പെട്ടതായിട്ടു പറഞ്ഞിരിക്കുന്നു. ഹാ പ്രിയ സഹോദരങ്ങളെ എത്രയോ ഭയങ്കരമായിരിക്കുന്ന ഒരു കാര്യമാകുന്നു ഇതു. എത്രയോ ഭയം നിറഞ്ഞിരിക്കുന്ന സംഭവമാകുന്നു ഇവിടെ നടന്നിരിക്കുന്നതു. നാല്പതു പകലും നാല്പതു രാവും അവൻ കഷ്ടപ്പെട്ടതിനായിട്ടു ഇതാ തന്റെ നിത്യപരമ സ്വസ്ഥതയിലേക്കു പ്രവേശിച്ചിരിക്കുന്നു. അതിനാൽ മുൻപിലത്തേതിൽ അല്പം കൂടെ ഈ സംഗതി വ്യക്തമായിരിക്കുന്നല്ലോ. തൃപ്തിപ്പെട്ടില്ലെങ്കിൽ വേറെ ഭാഗം നോക്കുക.

തന്റെ ഇഷ്ടനായ ദാനിയേൽ ബാബേലിലെ രാജാവായിരുന്ന നെബുഖദ്നെസറിന്റെ ഭക്ഷണ പീഠത്തിങ്കൽ നിന്നു രുചിയുള്ള അപ്പമാകട്ടെ മുന്തിരിങ്ങാരസമാകട്ടെ യാതൊന്നിനെയും ഭക്ഷിക്കാതെ എത്രയും പതിവ്രതയോടും കൂടെ തന്റെ നോമ്പിനെ രക്ഷിച്ചുപോന്നു എന്നു കാണുന്നു. (ദാനിയേൽ ൧. ൮) അതിനാൽ ബാബേലിലെ രാജാക്കന്മാരായ നെബുഖദ്നെസറിൽനിന്നും ബെൽശസ്സറിൽ നിന്നും ഉണ്ടായിട്ടുള്ള സകല ആപത്തുകളിൽ നിന്നും അവനെ കാത്തു രക്ഷിക്കയും സിംഹങ്ങളുടെ ഗുഹയിൽനിന്നുപോലും അവനെ വിജയിയാക്കിത്തീർക്കയും ചെയ്തു.

൯ നിനുവക്കാരുടെ നോമ്പിനെ നോക്കുക: അവർ അന്യായം കൊണ്ടും അതിക്രമം കൊണ്ടും നിറഞ്ഞിരുന്ന സമയത്തു ദൈവത്തിനു അവരുടെമേൽ കനിവു തോന്നുകയും തന്റെ ഭൃത്യനായ യോനായെ നിനുവയിലേക്കു അയക്കയും ചെയ്തു. അവൻ അവിടെ ചെന്നു അനുതപിപ്പിൻ അനുതപിപ്പിൻ, അല്ലെങ്കിൽ നാല്പതു ദിവസങ്ങളുടെ ശേഷം യഹോവാ ഈ പട്ടണത്തെ കീഴ്മേൽ മറിച്ചുകളവാൻ നിശ്ചയിച്ചിരിക്കുന്നു എന്നു വിളിച്ചുപറഞ്ഞു. ഉടനെ അവർ എന്തു ചെയ്തു. മൂന്നു ദിവസത്തേക്കു ഒരു നോമ്പു നിശ്ചയിക്കയും അതിനു വേണ്ടുന്നപ്രകാരം അതിനെ നിറവേറ്റുകയും ചെയ്തതായി കാണുന്നു. എന്നാൽ അവർ നോമ്പു നോക്കിയതു ജഡമോഹങ്ങളെ നിവൃത്തിയാക്കുന്നതായ മീൻ ഇറച്ചി മുതലായ വസ്തുക്കളോടുകൂടെ തൃപ്തികരമാംവണ്ണം ഭക്ഷണം കഴിച്ചും വച്ചാകുന്നുവൊ ?. അങ്ങിനെയല്ലായിരുന്നു, അവർ മൂന്നു ദിവസത്തേക്കു കരയുന്ന പൈതങ്ങൾക്കു മുലകൊടുക്കാതെയും അമറിക്കൊണ്ടിരുന്ന മൃഗങ്ങൾക്കു വെള്ളം പോലും കൊടുക്കാതെയത്രെ നോമ്പു നോക്കിയതു. രാജാവുമുതൽ അടിയാൻവരെ യാതൊരു വ്യത്യാസവും കൂടാതെ രട്ടുവസ്ത്രത്തോടുകൂടെ ചാരത്തിലും വെണ്ണീറിലും ഇരുന്നു അനുതപിച്ചതായിട്ടും കാണുന്നു. ഇതിനാൽ അവർക്കു എന്തു കാര്യലാഭമുണ്ടായി. അവരുടെമേൽ വരുത്തുവാൻ നിശ്ചയിച്ചിരുന്നതായ കാഠിന്യക്രോധത്തിനു അവർ പാത്രവാന്മാരായിത്തീരാതെ അവർ അവരുടെ പാപങ്ങളിൽനിന്നു ശുദ്ധീകരിക്കപ്പെട്ടതായി കാണുന്നു (യോനാ ൩. ൮) നാം പാപം കൊണ്ടും വഷളത്വം കൊണ്ടും നിറയപ്പെട്ടിരിക്കുന്ന ആത്മാക്കൾക്കു എത്രയും ആശ്വാസജനകമായ ഒരു സംഗതിയാകുന്നു. നമ്മുടെ മുൻപാകെ മലമേൽ സ്ഥാപിക്കപ്പെട്ടിരിക്കുന്ന ഭവനം പോലെയും തണ്ടിന്മേൽ എരിഞ്ഞുകൊണ്ടിരിക്കുന്ന വിളക്കു പോലെയും അല്ലയോ ശോഭിച്ചിരിക്കുന്നതു. അതിനാൽ ഇതിനെ പിന്തുടരുക പിന്തുടരുക, എന്നു സർവ്വശക്തൻ കല്പിക്കുന്നു. എന്നാൽ ഈ മുകളിൽ വിവരിച്ചിരിക്കുന്ന സംഗതികൾ ഒക്കെയും പഴയനിയമത്തിൽ നിന്നുള്ളവയാകുന്നു. എന്നാൽ നമ്മുടെ ഈ ലോകത്തിൽ വന്നപ്പോൾ ഇവയെല്ലാം നിവൃത്തിച്ചതിനാൽ ഇനിയും ഇതു കൊണ്ടു യാതൊരുപയോഗവുമില്ലാ എന്ന കാരണത്തിന്മേൽ ഒഴിവുമായിരിക്കും. അതിനാൽ നമ്മുടെ രക്ഷകൻ ഈ സംഗതിയെ എത്രമാത്രം ശക്തിയുള്ളതായിട്ടും വിലയുള്ളതായിട്ടും സ്ഥിരപ്പെടുത്തിയിരിക്കുന്നു എന്നു ആലോചിക്ക.

(തുടരും)

(സൂർഹായെ)

ഇടവകപ്പത്രിക പത്രാധിപരവർകൾക്കു.

സൂർഹായെ സംബന്ധിച്ചു നിങ്ങളുടെ കഴിഞ്ഞലക്കം പത്രികയിൽ പ്രസ്താവിച്ചിരുന്നതിനെ വായിപ്പാൻ സംഗതിയായതിൽ വളരെ സന്തോഷിക്കുന്നു. റോമാ മുതലായ ഇതര സഭകളിൽ തങ്ങൾ ആവശ്യപ്പെടുന്ന കാലത്തോളം കുർബ്ബാന മുതലായ വിശുദ്ധ കർമ്മങ്ങൾ കഴിപ്പിക്കുന്നതിനുള്ള സൌകര്യവും തരവും ഉണ്ടായിരിക്കയും നമ്മുടെ വിശുദ്ധ സഭയിൽ ഇല്ലാതിരിക്കയും ചെയ്യുന്നതിൽ വളരെ പരിതാപം ഉണ്ടായിരുന്നു. എന്നാൽ നമ്മുടെ വിശുദ്ധ പിതാക്കൾ മുമ്പെ തന്നെ ശട്ടപ്പെടുത്തിയിരുന്നതും ഇതുവരെയും വെളിപ്പെടാതിരുന്നതുമായ ഈ നിയമം (അപ്പൻ സുറിയാനിക്കാരനായാലും മകൻ മരിച്ചുപോയവരെപ്പറ്റി കേൾക്കുമ്പോൾ ശ്രദ്ധിക്കുന്ന ഇംഗ്ലീഷുകാരനൊ നവീകരണക്കാരനൊ ആയി തീരുന്ന ഇക്കാലത്തു) വെളിപ്പെടുത്തിയതു വളരെ ഉപകാരമായി എന്നു സംശയമെന്യെ ഞാൻ വിചാരിക്കുന്നു. എന്തെന്നാൽ നമ്മുടെ ജീവകാലത്തും മരണശേഷവും നമ്മുടെ കർത്താവിന്റെ ബലിയല്ലാതെ നമുക്കു സഹായിക്കുന്നതു മറ്റൊന്നുമില്ലല്ലൊ. മക്കൾ അപ്പനെപ്പോലെതന്നെ വിശ്വാസികളായിരുന്നാലും ഒന്നൊ രണ്ടൊ തലമുറയൽ കൂടെ ഓർക്കുമെന്നല്ലാതെ എന്നും ഓർക്കുമെന്നു വിചാരിപ്പാൻ ഇപ്പോൾ ഒരു ദൃഷ്ടാന്തം പോലും ഇല്ലല്ലൊ. പല മഹാന്മാരും സഭാദ്ധ്യക്ഷന്മാരും മരിച്ചുപോയാറെ അവർക്കുവേണ്ടി ഇന്നു ഒരു കുർബ്ബാനപോലും ആരും ചൊല്ലുന്നില്ലല്ലൊ. അതിനാൽ ഈ വലിയ കാൎയ്യം ഇത്ര ചുരുങ്ങിയ തുകയിൽ നമ്മുടെ സ്നേഹിക്കപ്പെട്ട പിതാവിന്റെ ഓർമ്മയോടുകൂടി നടത്തുന്നതിനു തോന്നിയതു വളരെ ശ്ലാഘനീയമായിരിക്കുന്നു. നമ്മുടെ സുറിയാനിക്കാരുടെ ഇടയിൽ പല സംഗതികളും തുടങ്ങുകയും ഉടനെതന്നെ മുടങ്ങുകയും ചെയ്യുന്ന പതിവു ഇതിലും ചെയ്യാതെ അവസാനത്തോളം തങ്ങൾ ആഗ്രഹിക്കുന്ന കാൎയ്യം നടക്കുമെന്നുള്ളതിനു വേണ്ടുന്ന ഉറപ്പുണ്ടെന്നു എല്ലാവരും അറിയത്തക്ക നിയമങ്ങളൊ ചട്ടങ്ങളൊ ഉണ്ടാക്കി വരുവാനിരിക്കുന്ന തലമുറയിലും മാറ്റപ്പെടുവാൻ പാടില്ലാത്ത വിധത്തിൽ സ്ഥിരപ്പെടുത്തുന്നതിനു വാഞ്ഛിക്കുന്നു.

എന്നു സാക്ഷാൽ സുറിയാനിക്കാരൻ.

---

## സൂചകങ്ങൾ

പള്ളിക്കൂടം പൂട്ടൽ—മാർദീവന്നാസ്യോസു സിമ്മനാരി ഈ മാസം ൨൯-ാം നു- മുതൽ ആറു വാരത്തേക്കു പൂട്ടിയിരിക്കുന്നു.

❖ ❖ ❖

ഈയാണ്ടു പരുമലെ സിമ്മനാരി പള്ളിയിൽ കഷ്ടാനുഭവ ആഴ്ചയിൽ എല്ലാ ദിവസവും രണ്ടുനേരവും പ്രസംഗങ്ങൾ നടത്തുവാൻ പട്ടക്കാർ ഒരുങ്ങിയിരിക്കുന്നു. മതവിപരീതമില്ലാത്ത പ്രസംഗങ്ങൾ കേട്ടു സത്യവഴിയിൽ ജീവിക്കണമെന്നു ആഗ്രഹമുള്ളവർ അവിടെ ഹാജരാകട്ടെ.

❖ ❖ ❖

ആത്താററു കേസു—കൊച്ചിയിൽ രാജകീയ അപ്പീൽ കോട്ടിൽ വിചാരണയിൽ ഇരിക്കുന്ന ഈ കേസു ഈയിടെ പ്രസംഗത്തിനു എടുക്കുവാൻ നിശ്ചയിച്ചിരുന്നു എങ്കിലും ഇരുകക്ഷികളുടെയും അപേക്ഷപ്രകാരം കോടതി തുറന്നശേഷം ഹിയറിങ്ങിനായി നീട്ടിവച്ചിരിക്കുന്നു.

❖ ❖ ❖

കഴിഞ്ഞ ലക്കം പത്രികയിൽ പ്രസ്താവിച്ചിരുന്ന സുറിയാനി പരീക്ഷയിൽ കശീശന്മാരെ ചേർക്കാൻ പാടുണ്ടൊ ഇല്ലയൊ എന്ന പിന്നാലെ പ്രസിദ്ധപ്പെടുത്തികൊള്ളാമെന്നായിരുന്നുവല്ലൊ. ഇപ്പോഴും പഠിത്വവിഷയത്തിൽ ഏർപ്പെട്ടിരിക്കുന്ന ചെറിയ കശീശന്മാരെ ചേർക്കുന്നതിനു വിരോധമില്ലെന്നു തീരുമാനിച്ചിരിക്കുന്നതായി ടി. പരീക്ഷകമ്മട്ടിക്കാർ ഞങ്ങളെ അറിയിച്ചിരിക്കുന്നു.

❖ ❖ ❖

നോമ്പിന്റെ ആചാര സമ്പ്രദായം കൂടെ അറിഞ്ഞുകൂടാത്ത ആളുകൾ സുറിയാനിക്കാരിൽ ഉണ്ടെന്നു ഈയിടെ അറിവാൻ ഇടയായതിൽ ഞങ്ങൾ വ്യസനിക്കുന്നു. കൊല്ലം സമീപം പെരിനാട്ടു പള്ളിയിടവകയിൽ ചേർന്ന ഒരു യാക്കോ

ബോയസ്സ് റിയാനികാരൻ പുതുതായി പണിയിച്ച വീട്ടിന്റെ വാതുക്കൽ കോട്ടയന്തിരത്തിനു ഒരു വലിയ നൊയമ്പിന്റെ മദ്ധ്യത്തിൽ നൊയമ്പിനു വിരോധികളായ പദാൎത്ഥങ്ങൾ കൂട്ടി സദ്യ കഴിച്ചിരിക്കുന്നു എന്നു അറിയുന്നു. നൊയമ്പിന്റെ ആചാരം ലംഘിക്കണമെന്നു വേണ്ടതാണെന്നറിയാഞ്ഞിട്ടാണെന്നാണ സമാധാനം പറയുന്നതു. തെക്കുഭാഗമായ ആ ദേശങ്ങൾ ഇന്നും ഇത്ര അറിവില്ലാതിരിക്കുന്നസ്ഥിതിക്കു ആ ഭാഗത്തു ഒരു പള്ളിക്കൂടം മാ സിമ്മനാരിയൊ യോഗ്യന്മാരായ റെമ്പാന്മാരുടെ താമസം മാ അത്യാവശ്യമാണെന്നു മുമ്പുതന്നെ ചിലൎക്കുണ്ടായിട്ടുള്ള അഭിപ്രായം കഴിയുന്നവേഗത്തിൽ നടപ്പിൽ വരുത്തണമെന്നു പറവാൻ ഈ സംഭവം നിൎബന്ധിക്കുന്നു.

❖ ❖ ❖

ആലുവായോഗം — മുമ്പിൽ പ്രസ്താവിച്ചിരുന്നപ്രകാരം ഈ മാസം ൧൫-നു നി. വ. ദി. ശ്രീ. മാർ അത്താനാസ്യോസ മെത്രാപ്പൊലീത്താ തിരുമനസ്സിലെ അദ്ധ്യക്ഷതയിൻകീഴ ഈ യോഗം കൂടി. വലിയ തിരുമനസ്സിലേക്കു സുഖക്കേടു നിമിത്തം യോഗത്തിൽ എഴുന്നെള്ളുവാൻ തരമായില്ല. അങ്കമാലി മെത്രാസന ഇടവകയിൽ ഉള്ള എല്ലാ പള്ളിക്കാരും കണ്ടനാട്ടു കൊച്ചി ഈ ഇടവകക്കാരും തെക്കുനിന്നു പലരും ഹാജരുണ്ടായിരുന്നു. പതിനായിരം രൂപാ ചിലവു ചെയ്തു ഒരു ഹൈസ്ക്കൂൾ കെട്ടിടം ആലുവായിൽ പണിയിക്കണമെന്നും അതിലേക്കു അങ്കമാലി ഇടവകയിൽ ഉള്ള എല്ലാ പള്ളികളിലെയും ഒരാണ്ടത്തെ വരുമാനം മുഴുവൻ നാലുഗഡുക്കളിലായി കെട്ടണമെന്നും തീരുമാനിക്കയും പള്ളിക്കാർ സമ്മതിക്കയും ഒരു നിൎവ്വാഹക കമ്മട്ടി ഏൎപ്പെടുത്തുകയും ചെയ്തു. അങ്കമാലി ഇടവകക്കാരുടെ പ്രത്യേക മുതലായിരിക്കയല്ല അവരുടെ ആവശ്യത്തിനായി ഉപയോഗിപ്പാൻ തക്കവണ്ണവും ഈ സ്കൂൾ ഏൎപ്പെടുത്തുന്നതെങ്കിലും ഒരു അവയവം വ്യസനിക്കുമ്പോൾ എല്ലാ അവയവങ്ങളും വ്യസനിക്കയും ഒന്നു സന്തോഷിക്കുമ്പോൾ എല്ലാം സന്തോഷിക്കയും ചെയ്യുന്നതുപോലെ അങ്കമാലിയിലെ സഹോദരന്മാരുടെ ഈ ശ്രമത്തിൽ മറ്റുള്ള ഇടവകക്കാരും കഴിയുന്ന സഹായം ചെയ്തുകൊടുക്കേണ്ടതും ചെയ്യുമെന്നു വിശ്വാസം ഉള്ളതുമാകുന്നു.

❖ ❖ ❖

ഒരുകേൾവി — രണ്ടു നവീകരണപക്ഷക്കാരും ഒരു നവീകരണവാദ്ധ്യാരും കൂടി ഈയിടെ മദ്രാസിനു പോയിരുന്നു. ഇവരുടെ യാത്രയുടെ ഉദ്ദേശം തിരുവിതാംകൂറിൽ പള്ളിസംബന്ധമായും മറ്റും ഉണ്ടായിട്ടുള്ള എല്ലാ വ്യവഹാരങ്ങളിലും അവൎക്കു സംഭവിച്ചിട്ടുള്ള തോൽവിയെ അസ്ത്രമാക്കി ഈ ഗവൎമ്മെണ്ടിന്റെ മേൽ മദ്രാസ് ഗവൎമ്മെണ്ടിൽ പരാതിപറഞ്ഞു കഴിഞ്ഞ വിധികളെ പുനരായി എടുത്തു നവീകരണക്കാരുടെ ഇഷ്ടത്തെ ചാച്ചുകാരമാത്രം വിധികൎത്താക്കളാക്കിവച്ചു കേട്ടു തീരുമാനിക്കുന്നതിനു ഒരു ഉത്തരവു ഉണ്ടാക്കണമെന്നായിരുന്നു എന്നും അതിലേക്കു വേണ്ട സഹായം ചെയ്തുകൊടുക്കാമെന്നു ഒരാൾ ഉറപ്പായി വാഗ്ദത്തം ചെയ്തിരുന്നു എന്നും കേൾക്കുന്നു. മദ്രാസിൽ എത്തി കച്ചേരിയിൽ പ്രവേശിച്ചപ്പോൾ ആണു മേൽ വിചാരങ്ങളെല്ലാം സ്വപ്നങ്ങളാണെന്നു ബോധപ്പെട്ടതു. അതിനാൽ ഒരാൾ കണ്ണിൽ ചികിത്സയ്ക്കും മറ്റൊരാൾ വാതചികിത്സയ്ക്കും വേറൊരാൾ സ്നേഹിതന്മാരെ കാണ്മാനും ചെന്നതാണെന്നു ഒഴികഴിവു പറഞ്ഞുംകൊണ്ടു മടങ്ങിപ്പോന്നിരിക്കുന്നതായും ബലമായ കേൾവിയുണ്ടു. ഈ കേൾവി വാസ്തവമായിരുന്നാൽ, ഇവർ മദ്രാസിനു ചെന്ന മനസ്സിലെ ഉദ്ദേശം വെളിക്കാട്ടിലാകാതെ പോന്നതു നന്നായി. അല്ലെങ്കിൽ ഉണ്ടാകാവുന്ന ഭവിഷ്യം ഊഹിക്കാമല്ലൊ.

❖ ❖ ❖

നെരപ്പും മഠേലത്ത് കുരിശു — മാർ ദീവന്നാസ്യോസ മെത്രാപ്പൊലീത്താ തിരുമനസ്സിലെ കല്പനപ്രകാരം പുത്തൻകുരിശു പള്ളിക്കു സമീപം ചെറുവിള്ളിയിൽ കുറിയാക്കൊ എന്ന ആളുടെ സ്ഥലത്തു സ്വന്തചിലവിന്മേൽ ഒരു കുരിശും കാലംചെയ്ത മാർ ഗ്രീഗോറിയോസ മെത്രാപ്പൊലീത്താ തിരുമനസ്സിലെ സ്മാരകമായി ഒരു കപ്പേളം പണികഴിപ്പിക്കയും കഴിഞ്ഞ ധനുമാസം ൩൦-നു തിങ്കളാഴ്ച മാർ ഈവാനിയോസ മെത്രാപ്പൊലീത്താ തിരുമനസ്സുകൊണ്ടു ആശീൎവദിച്ചു കഴിക്കയും ചെയ്തിരിക്കുന്നു. പ്രസ്തുത കുരിശുകല്ലും കപ്പേളയും ഒരുവിധം വഴിപാടുകൾ വരവുള്ളതുകൊണ്ടു താമസിയാതെ ഒരു ചെറിയ പള്ളിക്കൂടവും അവിടെ ഉണ്ടാകുമെന്നു അറിയുന്നു.

കണ്ടംകുളം മാർ ഇഗ്നാത്യോസ് ഹൈസ്കൂളിൽനിന്ന മെട്രിക്കുലേഷൻ പരീക്ഷെക്ക ചേർന്ന കുട്ടികളിൽ ഒരാൾ ജയിച്ചിരിക്കുന്നതായി അറിയുന്നു. ആരംഭമാകകൊണ്ട ഇതിൽ ഒട്ടും ഇച്ഛാഭംഗത്തിന കാരണമില്ല.

❖ ❖ ❖

കാന്റർബെറി ആർച്ചുബിഷോപ്പ ഡൊക്ടർ ടേമ്പിൾ ഈയിടെ മരിച്ചുപോയിരിക്കുന്നു. ഇദ്ദേഹത്തിന്റെ ഒരു ജീവചരിത്രം ചർച്ചടൈംസ് എന്ന പത്രത്തിൽ പ്രസിദ്ധപ്പെടുത്തിയിട്ടുള്ളതിൽ ആംഗ്ലിയാസഭയിലെ കൈവെപ്പ സാധുവല്ലെന്ന ലെയൊ പാപ്പായുടെ തീരുമാനത്തിന എതിരായി ആർച്ചുബിഷോപ്പും യോർക്കിലെ ആർച്ചുബിഷോപ്പും കൂടി പ്രസിദ്ധപ്പെടുത്തിയ മറുപടിയെ സംബന്ധിച്ച താഴെ പറയും പ്രകാരം പ്രസ്താവിക്കുന്നു

റോമാച്ചർച്ചുകാർ ഏതെല്ലാം ഉപദേശങ്ങളെ പുലർത്തുവാൻ പോരാടുകയും അവർ ഏതെല്ലാം ഉപദേശങ്ങൾ നിമിത്തം പീഡിപ്പിക്കപ്പെടുകയും ചെയ്യുന്നുവൊ ആ ഉപദേശങ്ങളെ തന്നെ രണ്ടു ആർച്ചുബിഷോപ്പന്മാരും ഇതിൽ പിന്താങ്ങുന്നു.

❖ ❖ ❖

പള്ളിക്കൂടങ്ങൾ — മലങ്കരയുള്ള ഏഴു മെത്രാസന ഇടവകകളിലും ഓരോ ഇംഗ്ലീഷ ഹൈസ്കൂളുകൾ ഉണ്ടാകണമെന്നാണ മെത്രാപ്പോലീത്തന്മാരുടെയും മറ്റും താല്പര്യം. കോട്ടയം, നിരണം, കൊച്ചി ഈ മൂന്ന ഇടവകകളിൽ ഹൈസ്കൂളുകളും മിഡിൽ സ്കൂളുകളും നടന്നുവരുന്നു. കണ്ടനാട്ട ഇടവകയിൽ വടകരയും മണ്ണത്തൂരും ഓരോ മിഡിൽ സ്കൂൾ നടത്തിവരുന്നതിന്ന പുറമെ പിറവത്തു ഒന്ന മിക്കവാറും നല്ലസ്ഥിതിയിൽ കെട്ടിടം പണി തീർന്ന ഓട്ട മേഞ്ഞുവരുന്നു. അങ്കമാലി ഇടവകയ്ക്ക ആലുവായിൽ ഒന്ന ആരംഭിക്കുന്നതിന്ന ഈ മാസം ൧൯-ാം നു- ഒരു യോഗം കൂട വേണ്ട ഏർപ്പാടുകൾ ചെയ്തിരിക്കുന്നതിനാൽ ഇതും താമസിയാതെ സാധിക്കുമെന്ന വിശ്വസിക്കാം. തുമ്പമൺ ഇടവകയിൽ ഒരു മിഡിൽസ്കൂൾ തല്കാലം ഉള്ളത ക്രമേണ ഹൈസ്കൂൾ ആക്കുന്നതാണ. ഇനി കൊല്ലം ഇടവകയ്ക്കാണ ഒന്ന വേണ്ടത. ആ ഇടവകയുടെ മദ്ധ്യസ്ഥലമെന്നപോലിരിക്കുന്ന കൊട്ടാരക്കര ഒരു സ്കൂൾ ഏർപ്പെടുത്തുവാൻ സമുദായഭാരവാഹികൾക്ക ആലോചനയുള്ളതായി അറിയുന്നതിൽ സന്തോഷിക്കുന്നു.

❖ ❖ ❖

ഗാർഡിയൻ എന്ന ഇംഗ്ലീഷ പത്രത്തിൽ ആർച്ചുഡീക്കൻ കെയിലി സായ്പ എഴുതിയ ഒരു ലേഖനത്തിൽ ൧൮൭൦-ാമാണ്ടിന്ന പിമ്പ യാക്കോബായ സുറിയാനിക്കാരിൽനിന്ന ഒരു കുഞ്ഞിനെപ്പോലും ഇംഗ്ലീഷ സഭയിലേക്ക ചേർത്തിട്ടില്ലെന്ന ധൈര്യസമേതം പ്രസ്താവിച്ചിരിക്കുന്നതിന്ന ഈ കാലത്തിന്നു പിമ്പു ഇംഗ്ലീഷിൽ ചേർന്നവരായി ഏതാനും ആളുകളുടെ പേരുകളെ വിവരിച്ച കോട്ടയം ഇടവകയിലെ സുറിയാനി ആർച്ചുഡീക്കൻ വ. ദി. ശ്രീ. വി. അലക്സന്ത്രയോസ കത്തനാർ അവർകൾ ഒരു മറുപടി എഴുതിയത സ്ഥലത്തെ ആംഗ്ലിയാക്കാർക്ക അത്ര രസിച്ചില്ലെന്ന തോന്നുന്നു. ഇങ്ങനെ ഒരു ആർച്ചുഡീക്കൻ സുറിയാനിക്കാരിൽ ഇല്ലെന്ന ഭാവിച്ചുംകൊണ്ട ഉണ്ടെങ്കിൽ അറിഞ്ഞാൽ കൊള്ളാമെന്ന കേരളതാരകയിൽ ഒരു ലേഖകൻ എഴുതിയിരിക്കുന്നു. കോട്ടയം മെത്രാസന ഇടവകയിൽ മാത്രമല്ല മിക്ക ഇടവകകളിലും ഞങ്ങൾക്ക അർക്കദിയാക്കോന്മാരും വികാരിജനറാളന്മാരും ഉണ്ടെന്നുള്ളത ആ ലേഖകൻ ഇനിയെങ്കിലും അറിഞ്ഞിരിക്കട്ടെ. മിഷ്യനറിമാരുടെ ഉപായം ഇംഗ്ലാണ്ടിൽ വെളിപ്പെടുത്തുവാൻ ആവശ്യമാകകൊണ്ട ൧൮൭൦-നു പിമ്പു ആംഗ്ലിയാസഭയിൽ ചേർന്നിട്ടുള്ള യാക്കോബായ സുറിയാനിക്കാരുടെ പേരുകൾ എല്ലാം കിട്ടുവാൻ ആവശ്യപ്പെട്ടിരിക്കുന്നു. അറിവുള്ളവർ ഇങ്ങനെയുള്ളവരുടെ വിവരമായ പേരുകളും ജോലിയും സ്ഥലവും കാണിച്ച ഞങ്ങൾക്ക അറിവുതന്നാൽ കൊള്ളാം. അതു കൂടാതെ നമ്മുടെ ജനത്തിൽ ആരെങ്കിലും മേൽ ആംഗ്ലിയാസഭയിൽ ചേരുകയൊ ചേർക്കയൊ ചെയ്യുന്നതായാൽ അവരുടെ പേരുകളും അപ്പഴപ്പോൾ ആരെങ്കിലും ഞങ്ങൾക്ക അറിവുതരുന്ന പക്ഷം അതെപ്പറ്റി മിഷ്യനറിമാരുമായി വാദിച്ച ചെന്നായുടെ വായിൽനിന്ന കുഞ്ഞാടുകളെ വീണ്ടെടുക്കുവാൻ വേണ്ട ശ്രമം ചെയ്യാൻ ഞങ്ങൾ തയാറുണ്ടെന്നുള്ള വിവരവും ഞങ്ങളുടെ വായനക്കാർ അറിഞ്ഞു ഞങ്ങൾക്ക അപ്പഴപ്പോൾ വേണ്ട അറിവു തരണമെന്ന അപേക്ഷിക്കുന്നു. അടുത്തകാലത്തു ഇംഗ്ലീഷിൽ ചേർന്നവരുണ്ടായിരുന്നാൽ അവരുടെ പേരറിഞ്ഞാൽ അവർക്കുവേണ്ടി ഒരു യുദ്ധം നടത്താൻ ഞങ്ങൾ തയ്യാറുണ്ട. വായനക്കാർ ഞങ്ങൾക്ക അറിവു തരുമെന്ന വിശ്വസിക്കുന്നു.

ഠരംയാണ്ടു ക്രിസ്തുമസ് വ്യാഴാഴ്ച വന്നതുകൊണ്ടു വെള്ളിയാഴ്ച തോറും പതിവുള്ള ഉപവാസം ക്രിസ്തുമസ അടുത്ത വെള്ളിയാഴ്ചയെ സംബന്ധിച്ചടത്തോളം ലണ്ടൻ ബിഷോപ്പും റോചെസ്റ്റർ ബിഷോപ്പും ഒഴിച്ചുകൊടുത്തിരിക്കുന്നു. വെള്ളിയാഴ്ച ഉപവാസം എന്നു പറഞ്ഞാൽ എന്താണെന്നു ഇവിടങ്ങളിലെ ഇംഗ്ലീഷുകാർ കേട്ടിട്ടുണ്ടൊ എന്നു സംശയമാണ.

❖ ❖ ❖

അംഗ്ലിയാ സഭയിലെ പൂജാരിവർഗ്ഗക്കാരെ ആക്ഷേപിക്കുന്ന ഒരു ലേഖനം കഴിഞ്ഞ മിത്രത്തിൽ കാണുന്നു. ഇംഗ്ലാണ്ടു സ്വാതന്ത്ര്യരാജ്യമാകകൊണ്ടു ഇവരെ സഭയിൽനിന്നു ഭ്രഷ്ടാക്കാൻ പാടില്ലെന്നു ലേഖകൻ പറയുന്നു. സ്വാതന്ത്ര്യരാജ്യമായ ഇംഗ്ലാണ്ടിന്റെ ഭരണത്തിൽ ഒപ്പം സ്വാതന്ത്ര്യക്കുറവില്ലാത്ത ഈ നാട്ടിൽ യൂസ്തുസ യോസെപ്പ പാദ്രിയെ ഭ്രഷ്ടാക്കാമെങ്കിൽ വിലാത്തിയിലെ അംഗ്ലിയാ സഭയിൽ അതു പാടില്ലാതെ വന്നതു കഠൊ ആശ്ചര്യമല്ലയൊ. അതിനാൽ ഊഹിക്കേണ്ടതു അവർ ആചരിക്കുന്ന ഉപദേശമര്യാദകൾ അംഗ്ലിയാ സഭക്കു എതിരാണെന്നു ഉറപ്പായി പറവാൻ ബിഷോപ്പന്മാൎക്കു ധൈൎയ്യമില്ലാഞ്ഞതുകൊണ്ടു ഭ്രഷ്ടാക്കാത്തതെന്നാകുന്നു. എന്തെന്നാൽ ഇംഗ്ലാണ്ടു സ്വാതന്ത്ര്യരാജ്യമാണെന്നു വച്ചു അംഗ്ലിയാസഭയും തോന്ന്യാസം അനുവദിക്കുന്ന ഒരു സഭയാണെന്നു വിചാരിക്കാമൊ. ബിഷോപ്പന്മാർ യോഗം കൂടി ഈ കൂട്ടരുടെ ചില അനാചാരങ്ങളെ തിരസ്കരിച്ചു വിധികൾ ഉണ്ടാക്കിയിരിക്കുന്നു എന്നും ഒരു പട്ടക്കാരന്റെ മേൽ വ്യവഹാരം നടത്തുവാൻ ലണ്ടൻ ബിഷോപ്പ നിശ്ചയിച്ചിരിക്കുന്നു എന്നും മിത്രലേഖകൻ പറയുന്നു. ആ സ്ഥിതിക്കു ലണ്ടൻ ബിഷോപ്പു പൂജാരിയും മൂഢാചാരപ്രിയനുമല്ലെന്നു ലേഖകൻ സമ്മതിക്കുന്നുവല്ലൊ. ലണ്ടൻ ബിഷോപ്പുതന്നെ മരിച്ചവൎക്കുവേണ്ടി പ്രാൎത്ഥിക്കുന്നതായി അനേകം ലക്ഷ്യങ്ങൾ കാണിച്ചുകൊടുക്കാം. മരിച്ചവൎക്കുവേണ്ടിയുള്ള പ്രാൎത്ഥന അംഗ്ലിയാ സഭയുടെ ഉപദേശമാണെന്നു മിത്രലേഖകൻ സമ്മതിക്കുന്നുണ്ടൊ. ഇതുകൊണ്ടു ഒരു സംഗതി തെളിയുന്നു. വേദപുസ്തകത്തിലെ അറിവുകുറവുകൊണ്ടാണ സുറിയാനിക്കാർ ഇതുപോലെയുള്ള പല ഉപദേശാചാരങ്ങൾ കൈക്കൊണ്ടിരിക്കുന്നതെന്നു മിത്രവും അംഗ്ലിയക്കാരും സദാ വാദിച്ചുകൊണ്ടിരിക്കുന്നു. ഇംഗ്ലാണ്ടിലെ പൂജാരികൾ വേദഅറിവില്ലാത്തവരാണൊ. അവരിൽ അനേക വേദപാണ്ഡിത്യത്തിൽ ഡി. ഡി. സ്ഥാനം കിട്ടിയിട്ടുള്ളവർ ആണ. വേദപുസ്തകം പഠിച്ചാൽ സുറിയാനി ഉപദേശാചാരങ്ങൾ മൂഢതകളാണെന്നു വരികയില്ലെന്നു ഇതുകൊണ്ടു അനുമാനിക്കാം.

* ❖ ❖

ബിഷോപ്പ സ്ഥാനത്തിനു നേരെ താഴെയുള്ള ഡീൻ എന്ന സ്ഥാനം വഹിക്കുന്ന ശ്രീമാൻ റിൾ പാദ്രി കൎത്താവിന്റെ കന്യകയിൽനിന്നുള്ള ജനനത്തെയും അതിശയപ്രവൃത്തികളെയും നിഷേധിച്ചു പ്രസംഗിച്ചുവിവരം കഴിഞ്ഞ പത്രികയിൽ പറഞ്ഞിരുന്നല്ലൊ. ഇതു ഈ വിദ്വാൻ ഇപ്പോൾ ഉണ്ടായ അഭിപ്രായമല്ല. അനേകവൎഷംമുമ്പു ഈ അഭിപ്രായങ്ങൾ പത്രങ്ങളിൽ ഇയാൾ പ്രസ്താവിച്ചിട്ടുണ്ടെന്നും അതിനാൽ ഇയാളെ ഡീൻ സ്ഥാനത്തിൽ നിയമിക്കരുതെന്നും അനേകായിരം പേർ ഒപ്പിട്ടു ആൎച്ചുബിഷോപ്പിനു ഹൎജ്ജി കൊടുത്തിട്ടും അതിനെ വകവയ്ക്കാതെയാണ ഇയാളെ ഡീൻ സ്ഥാനത്തിൽ ഉയൎത്തിയതു. ഈ ഹൎജ്ജിക്കാൎക്കു അന്നു കിട്ടിയ ഇണ്ടാസിൽ "ഡാക്ടർ ശ്രീമാൻറിളിന്റെ ഉപദേശങ്ങളിൽ ആക്ഷേപമൊന്നും കാണുന്നില്ല" എന്നു ഹൎജ്ജിക്കാൎക്കു ഒരു ഇണ്ടാസ കിട്ടിയിരുന്നു. കൎത്താവിന്റെ ഉയിൎപ്പിനെയും കന്യകാ ഉത്ഭവത്തെയും മറ്റും നിഷേധിക്കുന്നതിൽ ഉപദേശതെറ്റുള്ളതായി അംഗ്ലിയാസഭ വിചാരിക്കുന്നില്ലെന്നാണ ഇതുകൊണ്ടു വരുന്നതു. മരിച്ചവൎക്കുവേണ്ടി പ്രാൎത്ഥിക്കയൊ പരിശുദ്ധന്മാരോടു അപേക്ഷിക്കയൊ ചെയ്തുപോയാൽ മാത്രം നരകത്തിൽ താണുപോകുമെന്നെ അംഗ്ലിയാസഭ പഠിപ്പിക്കുന്നുള്ളു എന്നായിരിക്കും നമ്മുടെ മിത്രസഹോദരിയുടെ വിചാരം. "അംഗ്ലിയാസഭയിലെ ഒരുപാദ്രി പുൽപ്പിറ്റിൽ നിന്നുംകൊണ്ടു കൎത്താവിന്റെ ദൈവത്വത്തെ നിഷേധിക്കുന്നതു ഞാൻതന്നെ കേട്ടിട്ടുണ്ടു" എന്നും തങ്ങൾ വിശ്വസിച്ചുകൊള്ളാമെന്നു സത്യം ചെയ്തു നിഖ്യാ വിശ്വാസ വിശ്വാസപ്രമാണത്തെ മനസ്സുകൊണ്ടു നിഷേധിച്ചുംകൊണ്ടു ചൊല്ലുന്ന പട്ടക്കാർ വളരെയുണ്ടെന്നും ലിവിങ്ങ ചൎച്ച എന്ന പത്രത്തിൽ ഒരു ഇംഗ്ലീഷ പാദ്രി എഴുതിയിരിക്കുന്നു. ഇങ്ങനെ ഒക്കെയായിരുന്നാലും അംഗ്ലിയാസഭയുടെ ശുദ്ധതയും സുറിയാനിസഭയുടെ തെറ്റും പ്രസംഗിപ്പാൻ മിത്രത്തിനു ലജ്ജയില്ലാത്തതിൽ ഞങ്ങൾ ആശ്ചൎയ്യപ്പെടുന്നു.